Reg. No. KL/TV



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 10th April 1984|21st Chaithra 1906 (Saka) [No. 15

## CONTENTS

©
Government of Kerala
1984

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 10th April 1984|21st Chaithra 1906 (Saka) [No. 15

# PART I

## Notifications and Orders Issued by the Government

### General Administration Department
### Services (D)

ORDER

G.O.MS. No. 80/84/GAD.

*Dated, Trivandrum, 14th March 1984.*

*Read:*—1. G.O. MS. No. 338/79/GAD dated 19-6-1979.

2. Letter No. AII (1) 286/81/GW dated 23-11-1982 of the Secretary, Public Service Commission.

3. Letter No. A1 (4) 286/81/GW dated 7-12-1983 of the Secretary, Public Service Commission.

According to the existing orders change in the date of birth claimed by candidates who have applied for recruitment to various State and Subordinate Services will be accepted only if this is made in the admission register and other school records (and the S.S.L.C. Book if issued) under the orders of the Commissioner for Government Examinations after following the procedure prescribed in Rule 3 in Chapter VI of the Kerala Educational Rules. In the G O. first read above the Government ordered that suitable alterations in the admission Register and other school records as required under the abovementioned Rule in the Kerala Educational Rules followed by notification in the Official Gazette will be insisted upon for acceptance of change in the name, caste or community of the candidates in the applications submitted by them for recruitment to the various State and Subordinate Services, from those recorded in the documents attached to their applications. The propriety of insisting on making suitable alteration in the admission register and other school records in cases of change in name, caste or community after a candidate has left the school has been considered by the Government in consultation with the Kerala Public Service Commission. It is considered that except in the case of alteration in the date of birth of a candidate it is not necessary to have these changes carried out in the school records after a person leaves the school and that it would suffice if these are separately documented. Accordingly, in modification of the orders issued in the G O. first read above, the following orders are issued:—

(i) In the case of change in date of birth the existing practice will continue.

(ii) In the case of change in name, religion and community, changes except clerical error to be carried out after a person leaves the school shall be ensured by Gazette Notification after obtaining certificates from competent authorities and copy of the Gazette Notification, duly attested shall be attached to S.S.L.C./Extract of Admission Register of the individual concerned. No change in the original entry shall be made.

(iii) In the case of change in name, only, an identification certificate obtained from a Gazetted Officer shall be attached with the relevant page in SSLC/Extract of Admission Register.

2. The Director of Public Relations will arrange to give wide publicity to these orders.

By order of the Governor.

K.P. Joseph,
*Joint Secretary to Government.*

## General Education Department

### General Education (F)

ORDERS

(1)

G.O. (Ms) No. 51/84/G.Edn.

*Dated, Trivandrum,* 23rd *March* 1984.

*Read*:—(1) Notification No. NS (1) 52132/82 dt. 1-1-1983 of the Director of Public Instruction (No. 5)

(2) Notification No. NS (1) 52132/82 dt. 1-1-1983 (No. 6) of the Director of Public Instruction.

(3) D.O. Lr. No. NS(1) 52132/82 dt. 27-3-1983 from the Director of Public Instruction.

(4) G. O. (MS) 56/83/G. Edn. dt. 13-4-1983.

(5) Revision petition dt. 6-5-1983 from the General Manager & Inspector of N.S.S. Schools Changanacherry.

(6) Lr. No. NS (2) 75558/83 dt. 22-2-1984 of the Director of Public Instruction.

'Trippunithura' in Ernakulam district has been included in the final list of areas requiring unaided recognised U. P. Schools, published by the Director of Public Instruction in the notification read as first paper above. No unaided recognised school has been sanctioned in the place in the Government Order read as 4th paper above as the applicant had not demarcated separate site for the unaided U.P.S. applied for. The General Manager & Inspector of N.S.S. Schools has filed revision petition, read as 5th paper above under rule 12 (1) chapter V of K.E. Rs. requesting for sanctioning an unaided U. P. School at Thrippunithura. The Director of Public Instruction in his letter read as 6th paper above has reported that the management has now demarcated sufficient land for the U.P.S.

In the circumstances Government are pleased to allow the revision petition read as 5th papar above and to accord sanction for the opening of an unaided recognised U.P. School at Trippunithura by name N.S.S. English medium School under the management of the General Manager & Inspector of N.S.S. Schools, Changanacherry during the academic year 1984-85 subject to the terms and conditions stipulated in the Government Order read as 4th paper above.

(2)

G. O. (Ms) No. 52/84/G. Edn.

*Dated, Trivandrum,* 23rd *March* 1984.

*Read*:—(1) G.O.(MS.) 82/82/G. Edn. dt. 9-6-1982.

(2) Judgment dt. 18-8-1982 of the High Court in O. P. No. 2847/82 filed by Sri K. N. Devarajan, Manager, S.N.V.L.P.S. Pullupana, Kadakkal P.O., Quilon District.

(3) Proceedings dt. 8-8-1983 of the Hon'ble Supreme Court on the petition for Special leave to appeal (civil) No. 11033 of 1982.

(4) G.O. (Rt.) 3333/83/G. Edn. dt. 30-9-1983.

(5) Proceedings dt. 19-10-1983 of the Supreme Court on petition for Special leave to appeal (Civil) No. 11033 of 1982.

In the judgement read as second paper above, the High Court of Kerala quashed the order including 'Attupuram' in Quilon District for the opening of a U.P. School and the order read as first above inter-alia sanctioning the opening of Ex-Service men's U.P.S. at Attupuram by Sri T. V. Padmasanan.

Sri T. V. Padmasanan, moved the Supreme Court of India against the decision of the High Court. The Supreme Court, in its order read as third paper above, has directed the Government to dispose of the review petitions afresh after hearing the parties who filed the review petitions. The Government accordingly disposed of the review petitions and issued the Government Order read as fourth paper above reaffirming their decision to include "Attupuram" for the purpose of sanctioning of a U.P. School.

In the light of the order dated 30-9-1983 passed by the Government the Supreme Court in its proceedings read as fifth paper above. has ordered that the judgement dated 18-8-1982 of the High Court will cease to operate.

In the circumstances, sanction is accorded to Shri T. V. Padmasanan, Valiya Veedu, Attupuram, Kadakkal for the opening of "Ex-Servicemen's U.P. School" at Attupuram during the academic year 1984-85, subject to the usual terms and conditions specified for sanctioning of aided schools.

By order of the Governor,

S. K. SARADAMMA,

*Under Secretary to Government.*

© Government of Kerala 1984

Reg. No. KL/TV/(N)/12



# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXIX] Trivandrum, Tuesday, 10th April 1984/21st Chaithra 1906 (Saka) [No. 15

# PART IB

## Notifications and Orders issued by the Public Service Commission

വിജ്ഞാപനം

I

DRI (4)-7722/84/GW.

തിരുവനന്തപുരം, 1984 മാർച്ച് 16.

പാർട്ട് 1

താഴെ പറയുന്ന ഉദ്യോഗങ്ങൾക്ക് തെരഞ്ഞെടുക്കപ്പെടുന്നതിന് യോഗ്യതയുള്ളവരിൽ നിന്നും നിശ്ചിത ഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

നമ്പർ—1

1. വകുപ്പ്—രാജ്യസൈനിക ബോർഡ്
2. ഉദ്യോഗപ്പേര്—സെക്രട്ടറി (ജില്ലാ സൈനിക ബോർഡ്)
3. ശമ്പളം—750-1450 രൂപ
4. ഒഴിവുകളുടെ എണ്ണം—4 (നാല്)

ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേയ്ക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി:—1-1-1984-ൽ 50 (അൻപത്) വയസ്സ് തികയാൻ പാടില്ല. യാതൊരു കാരണവശാലും പ്രായപരിധിയിൽ ഇളവ് അനുവദിക്കുന്നതല്ല.
7. യോഗ്യതകൾ:—

(1) എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ പാസായിരിക്കണം.

(2) ആർമിയിൽ ക്യാപ്റ്റൻ / മേജർ റാങ്കോ അല്ലെങ്കിൽ നേവിയിലോ എയർഫോഴ്സിലോ തത്തുല്യമായ റാങ്കോ വഹിച്ചിട്ടുള്ള പ്രതിരോധ സേനയിലെ എക്സ് ഇൻഡ്യൻ കമ്മീഷൻഡ് ആഫീസറോ എക്സ് എമർജൻസി കമ്മീഷൻഡ് ആഫീസറോ ആയിരിക്കണം.

പ്രൊബേഷൻ:—ഈ തസ്തികയിൽ നിയമിക്കപ്പെടുന്നയാൾ തുടർച്ചയായി മൂന്നു വർഷത്തിനുള്ളിൽ രണ്ടു വർഷക്കാലം പ്രൊബേഷനിലായിരിക്കും.

ടെസ്റ്റ്:—ഈ തസ്തികയിൽ നിയമിക്കപ്പെടുന്നയാൾ എക്സിക്യൂട്ടീവ് ആഫീസർമാർക്കുള്ള അക്കൗണ്ട് ടെസ്റ്റോ അക്കൗണ്ട് ടെസ്റ്റ് ലോവറോ പാസായിട്ടില്ലെങ്കിൽ പ്രൊബേഷൻ കാലത്തിനുള്ളിൽ എക്സിക്യൂട്ടീവ് ആഫീസർക്കുള്ള അക്കൗണ്ട് ടെസ്റ്റ് ജയിക്കേണ്ടതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.
9. അപേക്ഷാഫീസും അപേക്ഷാ ഫാറവും—10 രൂപ (പത്ത് രൂപ).

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാർ സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ: 695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾകൂടി നോക്കുക).

നമ്പർ—2

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ
2. ഉദ്യോഗപ്പേര്—ട്യൂട്ടർ ഇൻ ന്യൂറോ സർജറി
3. ശമ്പളം—700-1270 രൂപ
4. ഒഴിവുകളുടെ എണ്ണം—കണക്കാക്കപ്പെട്ടിട്ടില്ല.

ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക്ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.
6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.)

ഇപ്പോൾ സർവ്വീസിലിരിക്കുന്നവരിൽ ന്യൂറോ സർജറിയിൽ പോസ്റ്റ് ഗ്രാഡ്വേറ്റ് ഡിഗ്രി/ഡിപ്ലോമ ഉള്ളവർക്ക് മേൽപ്പറഞ്ഞ ഉയർന്ന പ്രായപരിധി ബാധകമല്ല. എന്നാൽ യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ്സ് കവിയാൻ പാടില്ല.

7. യോഗ്യതകൾ:—
   1. മെഡിസിനിൽ ബിരുദം
   2. സ്റ്റേറ്റ്/സെൻട്രൽ മെഡിക്കൽ രജിസ്ട്രേഷൻ ആക്റ്റിൻ പ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ

കുറിപ്പ്.—(1) ഒരു മെഡിക്കൽ കൗൺസിലിലെയും പ്രൊവിഷണൽ രജിസ്ട്രേഷൻ സ്വീകരിക്കുന്നതല്ല.

(2) മറ്റേതെങ്കിലും സ്റ്റേറ്റിലെ മെഡിക്കൽ കൗൺസിലിലോ, സെൻട്രൽ മെഡിക്കൽ കൗൺസിലിലോ സ്ഥിരം രജിസ്ട്രേഷൻ സമ്പാദിച്ചിട്ടുള്ളവർ ഉദ്യോഗത്തിൽ പ്രവേശിക്കുന്നതിനു മുമ്പ് തിരുവിതാംകൂർ-കൊച്ചി മെഡിക്കൽ പ്രാക്ടീഷണേഴ്സ് ആക്റ്റിൻ പ്രകാരമുള്ള സ്ഥിരം രജിസ്ട്രേഷൻ എടുക്കേണ്ടതാണ്.

(3) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകൾക്കു പുറമേ മെഡിസിൻ ബിരുദത്തിനുള്ള ഫൈനൽ പരീക്ഷയുടെ മാർക്കു ലിസ്റ്റുകളുടെ (ഒന്നും രണ്ടും പാർട്ടുകൾ) ശരിപ്പകർപ്പുകൾ, രജിസ്ട്രേഷൻ സർട്ടിഫിക്കറ്റിന്റെ ശരിപ്പകർപ്പ് എന്നിവ കൂടി സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്.

(4) ഈ ഉദ്യോഗത്തിൽ നിയമിക്കപ്പെടുന്നവർ, അവരുടെ ആദ്യത്തെ പത്തു വർഷത്തെ സേവനത്തിനുള്ളിൽ നാലുവർഷം (പരിശീലനകാലമുൾപ്പെടെ) പ്രതിരോധ സർവ്വീസിൽ അല്ലെങ്കിൽ പ്രതിരോധം സംബന്ധിച്ച ജോലിയിൽ ഇൻഡ്യയിൽ എവിടെയെങ്കിലുമോ, വിദേശത്തോ സേവനമനുഷ്ഠിക്കേണ്ടതാണ്. ഈ നിർബന്ധിത സൈനിക സേവനം 45 വയസ്സ് കഴിഞ്ഞവർക്ക് ബാധകമല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-5-1984 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.
9. അപേക്ഷാഫീസും അപേക്ഷാ ഫാറവും.—ഫീസ് 10 രൂപ (പത്ത് രൂപ)

പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—
ദി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻകോഡ്-695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക.)

നമ്പർ—3

1. വകുപ്പ്—കോളേജ് വിദ്യാഭ്യാസം
2. ഉദ്യോഗപ്പേര്—ജൂനിയർ ലക്ചറർ ഹോം സയൻസ് (ചൈൽഡ് ഡവലപ്പ്മെന്റ്)
3. ശമ്പളം—470—830 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്:—മുകളിൽ കാണിച്ചിരിക്കുന്നത് ഇപ്പോൾ നിലവിലുള്ള ഒഴിവാണ്. ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും, ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1984-ൽ 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 (മുപ്പത്തി ആറ്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

കുറിപ്പ്:—അംഗീകൃത സർവകലാശാലയിൽ നിന്നും പി. എച്ച്. ഡി., ഡി. ഫിൽ., ഡി. എസ്. സി., ഡി. ലിററ് പോലെയുള്ള റിസർച്ച് ഡിഗ്രി കരസ്ഥമാക്കിയിട്ടുള്ളവർക്ക് ഉയർന്ന പ്രായപരിധിയിൽ മൂന്നു വർഷത്തെ ഇളവ് അനുവദിക്കുന്നതാണ്. കേരളാ ജനറൽ എഡ്യൂക്കേഷൻ സബോർഡിനേററ് സർവീസിലുള്ള അദ്ധ്യാപകർക്ക് (അതായത് ഗവൺമെൻറ് സ്കൂളുകളിൽ റഗുലർ സർവീസിലിരിക്കുന്ന അദ്ധ്യാപകർക്ക്) ഉയർന്ന പ്രായപരിധി ബാധകമല്ല. അപ്രകാരമുള്ളവർ റഗുലർ സർവീസിലാണെന്ന് തെളിയിക്കുന്ന ഒരു സർട്ടിഫിക്കററ് (അസ്സൽ) അവർ ജോലി നോക്കുന്ന സ്ഥാപനത്തിന്റെ മേലധികാരിയിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. പൊതു വ്യവസ്ഥകളിൽ പ്രമാണങ്ങളുടെ സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പ് അയച്ചാൽ മതിയെന്നുള്ള വ്യവസ്ഥ ഈ സർട്ടിഫിക്കററിനു ബാധകമല്ല. (വയസ്സിളവിനെ സംബന്ധിച്ച മററു വ്യവസ്ഥകൾക്ക് പൊതുവ്യവസ്ഥയിലെ രണ്ടാം ഖണ്ഡിക നോക്കുക.)

7. യോഗ്യതകൾ—

(1) അംഗീകൃത സർവ്വകലാശാലയിൽ നിന്നും ഹോം സയൻസിൽ ഒന്നാം ക്ലാസിലോ, രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള മാസ്റ്റേഴ്സ് ബിരുദം.

അല്ലെങ്കിൽ

(2) ചൈൽഡ് ഡവലപ്പ്മെൻറ് പ്രത്യേക വിഷയമായെടുത്ത് ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്ന് ഹോം സയൻസിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ നേടിയ അടിസ്ഥാന ബിരുദവും ഹോം സയൻസിൽ റിസർച്ചുവഴി നേടിയ മാസ്റ്റേഴ്സ് ബിരുദവും.

കുറിപ്പ് —ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിട്ടുള്ള പ്രമാണങ്ങൾക്കു പുറമേ മുകളിൽ പറഞ്ഞിരിക്കുന്ന പരീക്ഷകളുടെ മാർക്കു ലിസ്ററിന്റെ സ്വയം സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പും അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. കൂടാതെ അപേക്ഷാഫാറത്തിൽ വിദ്യാഭ്യാസ യോഗ്യത ആവശ്യപ്പെട്ടിരിക്കുന്ന കോളത്തിൽ മുകളിൽ പറഞ്ഞിരിക്കുന്ന പരീക്ഷകൾക്ക് ലഭിച്ചിട്ടുള്ള മാർക്കിന്റെ ശതമാനം കൂടി എഴുതേണ്ടതാണ്.

8. അപേക്ഷാഫീസ്—5 രൂപ (അഞ്ചു രൂപ)

വില മുദ്രണം ചെയ്തിട്ടുള്ള ഇംഗ്ലീഷ്/മലയാളം അപേക്ഷാ ഫാറം മതിയാകും. പട്ടികജാതി / പട്ടികവർഗ്ഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്കും പെൻഷൻ ലഭിച്ചുകൊണ്ടിരിക്കുന്നവരോ, പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയിട്ടുള്ളവരോ ആയ ഉദ്യോഗാർത്ഥികൾ വില മുദ്രണം ചെയ്തിട്ടില്ലാത്ത അപേക്ഷാ ഫാറം മതിയാകും.

9. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് (റിക്രൂട്ടുമെൻറ്)
കേരളാ പബ്ലിക് സർവ്വീസ്
കമ്മീഷനാഫീസ്, പട്ടം
തിരുവനന്തപുരം—4, പിൻ. 695 004.

(വിശദ വിവരങ്ങൾക്ക് പൊതു വ്യവസ്ഥയിലെ രണ്ടാം ഖണ്ഡിക നോക്കുക).

നമ്പർ—4

1. വകുപ്പ്—കോളേജ് വിദ്യാഭ്യാസം

2 ഉദ്യോഗപ്പേര്—ജൂനിയർ ലക്ചറർ ഹോം സയൻസ് (ന്യൂട്രിഷൻ)

3. ശമ്പളം—470-830 രൂപ

4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

മുകളിൽ കാണിച്ചിരിക്കുന്നത് ഇപ്പോൾ നിലവിലുള്ള ഒഴിവാണ്.

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്ററ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്ററ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്ററിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്ററ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്ററിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1984-ൽ 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 (മുപ്പത്തി ആറ്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

കുറിപ്പ്: ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും പി. എച്ച്. ഡി., ഡി. ഫിൽ, ഡി. എസ്. സി., ഡി. ലിററ് മുതലായ റിസർച്ച് ഡിഗ്രി കരസ്ഥമാക്കിയിട്ടുള്ളവർക്ക് ഉയർന്ന പ്രായപരിധിയിൽ മൂന്നു വർഷത്തെ ഇളവ് അനുവദിക്കുന്നതാണ്. കേരള ജനറൽ എഡ്യൂക്കേഷൻ സബോർഡിനേററ് സർവ്വീസിലുള്ള അദ്ധ്യാപകർക്ക് (ഗവൺമെൻറ് സ്കൂളുകളിൽ റഗുലർ സർവ്വീസിലിരിക്കുന്ന അദ്ധ്യാപകർക്ക്) ഉയർന്ന പ്രായപരിധി ബാധകമല്ല അപ്രകാരമുള്ളവർ റഗുലർ സർവ്വീസിലാണ് എന്ന് തെളിയിക്കുന്ന ഒരു സർട്ടിഫിക്കററ് (അസ്സൽ) അവർ ജോലി നോക്കുന്ന സ്ഥാപനത്തിന്റെ മേലധികാരിയിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. പൊതു വ്യവസ്ഥകളിൽ പ്രമാണങ്ങളുടെ സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പ്, അയച്ചാൽമതിയെന്നുള്ള വ്യവസ്ഥ ഈ സർട്ടിഫിക്കററിന് ബാധകമല്ല. (വയസ്സിളവിനെ സംബന്ധിച്ചുള്ള മററു വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.)

7. യോഗ്യതകൾ:—

(1) ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും ഹോം സയൻസിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള മാസ്റ്റേഴ്സ് അഥവാ മാസ്റ്റേഴ്സ് ബിരുദം.

അല്ലെങ്കിൽ

(2) ന്യൂട്രീഷ്യൻ പ്രത്യേക വിഷയമായെടുത്ത് ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും ഹോം സയൻസിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ നേടിയ അടിസ്ഥാന ബിരുദവും, ഹോം സയൻസിൽ റിസർച്ച് വഴി നേടിയ മാസ്റ്റേഴ്സ് ബിരുദവും

കുറിപ്പ്:—ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിട്ടുള്ള പ്രമാണങ്ങൾക്കു പുറമെ മുകളിൽ പറഞ്ഞിരിക്കുന്ന പരീക്ഷകളുടെ മാർക്ക് ലിസ്റ്റിന്റെ സ്വയം സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പ് അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. കൂടാതെ അപേക്ഷാ ഫാറത്തിൽ വിദ്യാഭ്യാസ യോഗ്യത ആവശ്യപ്പെട്ടിരിക്കുന്ന കോളത്തിൽ മുകളിൽ പറഞ്ഞിരിക്കുന്ന പരീക്ഷകൾക്ക് ലഭിച്ചിട്ടുള്ള മാർക്കിന്റെ ശതമാനം കൂടി എഴുതേണ്ടതാണ്.

8. അപേക്ഷാഫീസ്: 5 രൂപ (അഞ്ചു രൂപ)

വില മുദ്രണം ചെയ്തിട്ടുള്ള ഇംഗ്ലീഷ്/മലയാളം അപേക്ഷാഫാറം മതിയാകും. (പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്കും പെൻഷൻ ലഭിച്ചുകൊണ്ടിരിക്കുന്നവരോ പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയിട്ടുള്ളവരോ ആയ ഉദ്യോഗാർത്ഥികൾക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത അപേക്ഷാഫാറം മതിയാകും.

9. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
ഗവണ്മെന്റ് വിംഗ്, (റിക്രൂട്ടുമെന്റ്)
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ഓഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻ : 695 004.

നമ്പർ—5

1. വകുപ്പ് — കോളേജ് വിദ്യാഭ്യാസം
2. ഉദ്യോഗപ്പേര് — ജൂനിയർ ലക്ചറർ ഇക്കണോമിക്സ് (സ്പെഷ്യലൈസ്ഡ് ഇൻ മാത്തമാറ്റിക്കൽ ഇക്കണോമിക്സ്)
3. ശമ്പളം—470-830 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒന്ന് (1)

കുറിപ്പ്: ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും, ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ, ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.

6. പ്രായപരിധി—1-1-1984-ൽ 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 (മുപ്പത്തിആറ്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

കുറിപ്പ്: ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും പി.എച്ച്.ഡി., ഡി.ഫിൽ., ഡി.എസ്.സി., ഡി.ലിറ്റ് പോലെയുള്ള റിസർച്ച് ഡിഗ്രി കരസ്ഥമാക്കിയിട്ടുള്ളവർക്ക് ഉയർന്ന പ്രായപരിധിയിൽ മൂന്നു വർഷത്തെ ഇളവ് അനുവദിക്കുന്നതാണ്. കേരള ജനറൽ എഡ്യൂക്കേഷൻ സബോർഡിനേറ്റ് സർവ്വീസിലുള്ള അദ്ധ്യാപകർക്ക് (അതായത് ഗവണ്മെന്റ് സ്കൂൾ അദ്ധ്യാപകർക്ക്) ഉയർന്ന പ്രായപരിധി ബാധകമല്ല. അപ്രകാരം ഉള്ളവർ റഗുലർ സർവ്വീസിലാണെന്ന് തെളിയിക്കുന്ന ഒരു സർട്ടിഫിക്കറ്റ് (അസ്സൽ) അവർ ജോലിനോക്കുന്ന സ്ഥാപനത്തിന്റെ മേലധികാരിയിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. പൊതു വ്യവസ്ഥകളിൽ ശരിപ്പകർപ്പ് അയച്ചാൽ മതിയെന്നുള്ള വ്യവസ്ഥ ഈ സർട്ടിഫിക്കറ്റിനെ സംബന്ധിച്ചിടത്തോളം ബാധകമല്ല. വയസ്സിളവിനെ സംബന്ധിച്ച മറ്റു വ്യവസ്ഥകൾ പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡികയിൽ ചേർത്തിട്ടുള്ളത് നോക്കുക.

7. യോഗ്യതകൾ: —

(1) ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും മാത്തമാറ്റിക്കൽ ഇക്കണോമിക്സ് പ്രത്യേക വിഷയമായെടുത്ത് ഇക്കണോമിക്സിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള ഓണേഴ്സ് ബിരുദം, അല്ലെങ്കിൽ മാസ്റ്റേഴ്സ് ബിരുദം,

അല്ലെങ്കിൽ

(2) ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും മാത്തമാറ്റിക്കൽ ഇക്കണോമിക്സ് പ്രത്യേക വിഷയമായെടുത്ത് ഇക്കണോമിക്സിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള അടിസ്ഥാന ബിരുദവും മാത്തമാറ്റിക്കൽ ഇക്കണോമിക്സിൽ റിസർച്ച് വഴി നേടിയ മാസ്റ്റേഴ്സ് ബിരുദവും.

നോട്ട്: ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിരിക്കുന്ന പ്രമാണങ്ങൾക്ക് പുറമേ മുകളിൽ പറഞ്ഞിരിക്കുന്ന പരീക്ഷകളുടെ മാർക്ക് ലിസ്റ്റിന്റെ സ്വയം സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പുകൾ കൂടി അപേക്ഷയോടൊപ്പം ഹാജരാക്കണം, കൂടാതെ അപേക്ഷാഫാറത്തിൽ വിദ്യാഭ്യാസ യോഗ്യത ആവശ്യപ്പെട്ടിരിക്കുന്ന കോളത്തിൽ മുകളിൽ പറഞ്ഞിരിക്കുന്ന പരീക്ഷകൾക്ക് ലഭിച്ചിട്ടുള്ള മാർക്കിന്റെ ശതമാനം കൂടി എഴുതേണ്ടതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി.—23-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസ്— 5 രൂപ (അഞ്ചു രൂപ)

വില മുദ്രണം ചെയ്തിട്ടുള്ള ഇംഗ്ലീഷ്/മലയാളം അപേക്ഷാഫാറം മതിയാകും. പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ട ഉദ്യോഗാർത്ഥികൾക്കും പെൻഷൻ ലഭിച്ചുകൊണ്ടിരിക്കുന്നവരോ പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയിട്ടുള്ളവരോ ആയ ഉദ്യോഗാർത്ഥികൾക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത അപേക്ഷാഫാറം മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം:—
ഡി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് (റിക്രൂട്ടുമെൻറ്)
കേരള പബ്ലിക് സർവ്വീസ് കമ്മിഷൻ,
പട്ടം പി. ഒ., തിരുവനന്തപുരം-4,
പിൻ 695004.

(വിശദ വിവരങ്ങൾക്ക് ഒടുവിൽ ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

നമ്പർ—6

1. വകുപ്പ് —കോളേജ് വിദ്യാഭ്യാസം
2. ഉദ്യോഗപ്പേര് —ജൂനിയർ ലക്ചറർ (ഫ്രഞ്ച്)
3. ശമ്പളം—470-830 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒന്ന്

കുറിപ്പ്:—ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന ഒഴിവുകളിലേക്ക് പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം.
6. പ്രായപരിധി—1-1-1984-ൽ 19 വയസ്സ് തികഞ്ഞിരിക്കേണ്ടതും 36 വയസ്സ് തികയാൻ പാടില്ലാത്തതും ആകുന്നു.

കുറിപ്പ്:—ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും പി.എച്ച്.ഡി., ഡി.ഫിൽ, ഡി.എസ്സ്.സി., ഡി.ലിററ്, പോലെയുള്ള റിസർച്ച് ഡിഗ്രി കരസ്ഥമാക്കിയിട്ടുള്ളവർക്ക് ഉയർന്ന പ്രായപരിധിയിൽ മൂന്നുവർഷത്തെ ഇളവ് അനുവദിക്കുന്നതാണ്. കേരള ജനറൽ എഡ്യൂക്കേഷൻ സബോർഡിനേററ് സർവ്വീസിലുള്ള അദ്ധ്യാപകർക്ക് (ഗവൺമെൻറ് സ്കൂൾ അദ്ധ്യാപകർക്ക്) ഉയർന്ന പ്രായപരിധി ബാധകമല്ല. അപ്രകാരമുള്ളവർ റെഗുലർ സർവ്വീസിലാണെന്നു തെളിയിക്കുന്ന ഒരു സർട്ടിഫിക്കററ് (അസ്സൽ) അവർ ജോലി നോക്കുന്ന സ്ഥാപനത്തിന്റെ മേലധികാരിയിൽ നിന്നും വാങ്ങി അപേക്ഷയോടൊപ്പം ഹാജരാക്കേണ്ടതാണ്. ശരിപ്പകർപ്പ് അയച്ചാൽ മതിയെന്നുള്ള പൊതു വ്യവസ്ഥകളിൽ കാണുന്ന വ്യവസ്ഥ ഈ സർട്ടിഫിക്കററിന് ബാധകമല്ല. (വയസ്സിളവിനെ സംബന്ധിച്ച മററു വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.)

7. യോഗ്യതകൾ—

1. അംഗീകൃത സർവ്വകലാശാലയിൽ നിന്നും ഫ്രഞ്ചു ഭാഷയിൽ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ലഭിച്ചിട്ടുള്ള മാസ്റ്റേഴ്സ് ബിരുദം അല്ലെങ്കിൽ ഓണേഴ്സ് ബിരുദം.

അല്ലെങ്കിൽ

2. അംഗീകൃത സർവ്വകലാശാലയിൽ നിന്നും ഫ്രഞ്ചു ഭാഷ ഐച്ഛികവിഷയമായെടുത്ത് ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ നേടിയിട്ടുള്ള ബാച്ചിലേഴ്സ് ബിരുദം.

അല്ലെങ്കിൽ

3. ഇംഗ്ലീഷ് സെക്കൻറ് ലാംഗ്വേജ് എടുത്ത് അംഗീകൃത സർവ്വകലാശാലയിൽ നിന്നും ലഭിച്ച ഫ്രഞ്ച് ബക്കാലുറേറ്റ്.

കുറിപ്പ്:—(1) മുകളിൽ ഒന്നാം ഇനത്തിൽ പറഞ്ഞിരിക്കുന്ന യോഗ്യതയുള്ള ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ മാത്രമേ രണ്ടും മൂന്നും ഇനങ്ങളിൽ പറഞ്ഞിരിക്കുന്ന യോഗ്യതയുള്ളവരെ പരിഗണിക്കുകയുള്ളു.

(2) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിരിക്കുന്ന പ്രമാണങ്ങൾക്ക് പുറമെ മുകളിൽ പറഞ്ഞിരിക്കുന്ന പരീക്ഷകളുടെ മാർക്കു ലിസ്റ്റിന്റെ സ്വയം സാക്ഷ്യപ്പെടുത്തിയ ശരിപകർപ്പുകൾകൂടി അപേക്ഷയോടൊപ്പം ഹാജരാക്കണം. കൂടാതെ അപേക്ഷാ ഫാറത്തിൽ വിദ്യാഭ്യാസ യോഗ്യത ആവശ്യപ്പെട്ടിരിക്കുന്ന കോളത്തിൽ മുകളിൽ പറഞ്ഞിരിക്കുന്ന പരീക്ഷകൾക്ക് ലഭിച്ചിട്ടുള്ള മാർക്കിന്റെ ശതമാനം കൂടി എഴുതേണ്ടതാണ്.

8. അപേക്ഷാഫീസ്—5 രൂപ (അഞ്ചു രൂപ)
വില മുദ്രണം ചെയ്തിട്ടുള്ള ഇംഗ്ലീഷ്/മലയാളം അപേക്ഷാഫാറം മതിയാകും.
പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും, പെൻഷൻ ലഭിച്ചുകൊണ്ടിരിക്കുന്നവരോ പെൻഷൻ ആനുകൂല്യത്തിന് അർഹത നേടിയിട്ടുള്ളവരോ ആയ വിമുക്തഭടൻമാർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത അപേക്ഷാഫാറം മതിയാകും.

9. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-5-1984 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—
ഡി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെൻറ് വിംഗ് (റിക്രൂട്ടുമെൻറ്),
കേരളാ പബ്ലിക് സർവ്വീസ് കമ്മിഷൻ
ആഫീസ്, പട്ടം, തിരുവനന്തപുരം—4,
പിൻ : 695 004.

(വിശദ വിവരങ്ങൾക്ക് പൊതു വ്യവസ്ഥകൾ നോക്കുക)

നമ്പർ—7

1. വകുപ്പ്—പൊതുജനാരോഗ്യ എഞ്ചിനിയറിംഗ്
2. ഉദ്യോഗപ്പേര്—സർവ്വേയർ
3. ശമ്പളം—330-515 രൂപ
4. ഒഴിവുകളുടെ എണ്ണം—18 (പതിനെട്ട്)

ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കു ഈ ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി,—നേരിട്ടുള്ള നിയമനം.
6. പ്രായപരിധി,—1-1-1984-ൽ പത്തൊമ്പത് (19) വയസ്സ് തികഞ്ഞിരിക്കേണ്ടതും മുപ്പത്തിയഞ്ചു (35) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതുവ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.)

7. യോഗ്യതകൾ.—

(1) എസ്. എസ്. എൽ. സി. യോ തത്തുല്യമായ യോഗ്യതയോ ഉണ്ടായിരിക്കണം.

(2) താഴെ പറയുന്നവയിൽ ഏതെങ്കിലും യോഗ്യത ഉണ്ടായിരിക്കണം.

I. കെ. ജി. ടി. ഇ. യിലോ എം. ജി. ടി. ഇ. യിലോ സർവ്വേയിംഗും ലവലിംഗും (ഹയർ) കൂടാതെ താഴെ പറയുന്നവയിൽ ഏതെങ്കിലും രണ്ടു വിഷയങ്ങളും ഉണ്ടായിരിക്കണം.

(എ) ബിൽഡിംഗ് ഡ്രോയിംഗ് ആൻഡ് എസ്റ്റിമേറ്റിംഗ് (ലോവർ).

(ബി) ബിൽഡിംഗ് മെറ്റീരിയൽസ് ആൻഡ് കൺസ്ട്രക്ഷൻ (ലോവർ).

(സി) എർത്ത് വർക്ക് ആൻഡ് റോഡ് മേക്കിംഗ് (ലോവർ).

(ഡി) ഹൈഡ്രോളിക്സ് ആൻഡ് ഇറിഗേഷൻ (ലോവർ).

(ഇ) മെൻസുറേഷൻ (ലോവർ).

അല്ലെങ്കിൽ

II. സർവ്വേയിംഗ് ആൻഡ് ലവലിംഗ് (ഹയർ). കൂടാതെ ക്രാഫ്റ്റ്സ്മാൻ ട്രെയിനിംഗ് സ്കീമിലുള്ള പ്ലംബർ ട്രേഡ് പാസായിരിക്കണം.

അല്ലെങ്കിൽ

III. റീസെറ്റിൽമെന്റ് ആൻഡ് എംപ്ലോയ്മെന്റ് ഡയറക്ടർ ജനറലിൽ നിന്നും ലഭിച്ചിട്ടുള്ള സർവ്വേയർ ട്രേഡിലുള്ള ട്രേഡ് സർട്ടിഫിക്കറ്റ്

അല്ലെങ്കിൽ

IV. സർവ്വേയർ ട്രേഡിലുള്ള നാഷണൽ ട്രേഡ് സർട്ടിഫിക്കറ്റ്..

8 അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—23-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ

9. അപേക്ഷാഫീസും അപേക്ഷാഫാറവും:—ഫീസ് രണ്ടു രൂപ (2 രൂപ)

(പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടിക വർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്ത ഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം.—

ജില്ലാ ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ട്മെന്റ്),
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
പട്ടം, തിരുവനന്തപുരം-4,
പിൻ, 695 004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക)

നമ്പർ—

1. വകുപ്പ്—ഇൻഡ്യൻ സിസ്റ്റംസ് ഓഫ് മെഡിസിൻ (പോസ്റ്റ് ഗ്രാഡ്വേറ്റ് സെന്റർ, ആയുർവേദ)

2. ഉദ്യോഗപ്പേര്—ലബോറട്ടറി അറ്റൻഡർ

3. ശമ്പളം—290–425 രൂപ

4. ഒഴിവുകളുടെ എണ്ണം— 1 (ഒന്ന്)

ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5 നിയമനരീതി—നേരിട്ടുള്ള നിയമനം

6 പ്രായപരിധി:—1-1-1984-ൽ പതിനെട്ട് (18) വയസ് തികഞ്ഞിരിക്കേണ്ടതും മുപ്പത്തിയഞ്ച് (35) വയസ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസിളവിനെ സംബന്ധിച്ച വ്യവസ്ഥകൾക്ക് പൊതു വ്യവസ്ഥകളിലെ രണ്ടാം ഖണ്ഡിക നോക്കുക.)

7. യോഗ്യതകൾ—

1. എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ പാസ്സായിരിക്കണം.

2. ഒരു പ്രശസ്ത കെമിക്കൽ/ഫാർമസ്യൂട്ടിക്കൽ സ്ഥാപനത്തിൽ നിന്നു ലഭിച്ച ഒരു വർഷത്തെ പരിചയം.

മേൽപ്പറഞ്ഞ പരിചയം വിദ്യാഭ്യാസ യോഗ്യത നേടിയതിനു ശേഷം താഴെ പറയുന്ന ഏതെങ്കിലും ഒരു സ്ഥാപനത്തിൽ നിന്നും ലഭിച്ചതായിരിക്കണം.

1. കേന്ദ്ര ഗവൺമെന്റിന്റേയോ സംസ്ഥാന ഗവൺമെന്റുകളുടെയോ കീഴിലുള്ള ഡ്രഗ്സ് സ്റ്റാൻഡേർഡൈസേഷൻ യൂണിറ്റുകൾ.

2. കേന്ദ്ര ഗവൺമെന്റോ സംസ്ഥാന ഗവൺമെന്റുകളോ നടത്തുന്ന സ്ഥാപനങ്ങൾ.

3. സി. എസ്. ഐ. ആർ.

4. ഐ. സി. എം. ആർ.

5. സെൻട്രൽ കൗൺസിൽ ഫോർ റിസർച്ച് ഇൻ ഇൻഡ്യൻ മെഡിസിൻ ആന്റ് ഹോമിയോപ്പതി.

6. ഇൻഡ്യയിലെ അംഗീകൃത സർവ്വകലാശാലകളിലെ കെമിസ്ട്രി, ബയോളജി, ബോട്ടണി ഡിപ്പാർട്ടുമെന്റുകൾ.

7. ഇൻഡ്യയിലെ അംഗീകൃത മെഡിക്കൽ കോളേജുകളിലെ ഫാർമക്കോളജി ഡിപ്പാർട്ടുമെന്റുകൾ.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—23-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫീസും അപേക്ഷാഫാറവും—ഫീസ് രണ്ടു രൂപ (2 രൂപ)

(പ്രസ്തുത ഫീസ് മുദ്രണം ചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ഫാറത്തിൽ അപേക്ഷിക്കണം. പട്ടികജാതി/പട്ടികവർഗ്ഗക്കാരും പെൻഷൻ ലഭിക്കുന്നവരോ, പെൻഷൻ ലഭിക്കാൻ അർഹത നേടിയവരുമായ വിമുക്ത ഭടൻമാരും സൗജന്യമായി ലഭിക്കുന്ന പബ്ലിക് സർവ്വീസ് കമ്മീഷൻ ഫാറത്തിൽ അപേക്ഷിച്ചാൽ മതിയാകും.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം

ജി ഡെപ്യൂട്ടി സെക്രട്ടറി,
ഗവൺമെന്റ് വിംഗ് (റിക്രൂട്ടുമെന്റ്)
പബ്ലിക് സർവ്വീസ് കമ്മീഷൻ ആഫീസ്,
പട്ടം, തിരുവനന്തപുരം-4,
പിൻകോഡ് 695004.

(പാർട്ട് 2-ൽ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ കൂടി നോക്കുക.)

നമ്പർ—9

1. വകുപ്പ്—പ്രിന്റിംഗ് (ഗവൺമെന്റ് പ്രസ്സുകൾ)
2. ഉദ്യോഗപ്പേര്—ബൈൻഡർ ഗ്രേഡ് 2
3. ശമ്പളം—340-535 രൂപ
4. ഒഴിവുകളുടെ എണ്ണം—ജില്ലാടിസ്ഥാനത്തിൽ

കോഴിക്കോട് ജില്ല—2
കണ്ണൂർ
എറണാകുളം } കണക്കാക്കപ്പെട്ടിട്ടില്ല
തിരുവനന്തപുരം

നോട്ട്:—(1) ഈ വിജ്ഞാപനപ്രകാരം ഓരോ ജില്ലയിലും പ്രത്യേകം പ്രത്യേകം റാങ്ക് ലിസ്റ്റുകൾ തയ്യാറാക്കുന്നതാണ്. അപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റുകൾ പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ട് വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ജില്ലയിലേക്ക് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരം ഈ തസ്തികയിലേക്ക് ഉദ്യോഗാർത്ഥികൾ മുകളിൽ ഒഴിവുകൾ രേഖപ്പെടുത്തിയിട്ടുള്ള ഏതെങ്കിലും ഒരു ജില്ലയിലേക്കുമാത്രം അപേക്ഷ അയക്കേണ്ടതും അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ പ്രസ്തുത ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതുമാണ്. ഇതിനു വിപരീതമായി ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിൽ അപേക്ഷകൾ അയച്ചിട്ടുള്ളതായോ തന്നിമിത്തം തെരഞ്ഞെടുക്കപ്പെടുന്നതായോ ഇടയായതായി തെളിഞ്ഞാൽ പ്രസ്തുത അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതും അവരുടെ മേൽ അച്ചടക്ക നടപടികൾ സ്വീകരിക്കുന്നതുമാണ്. അപേക്ഷകൾ അയക്കേണ്ട ബന്ധപ്പെട്ട ജില്ലാ ആഫീസറുടെ മേൽവിലാസം താഴെ 10-ാം ഖണ്ഡികയിൽ ചേർത്തിട്ടുണ്ട്.

(3) ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ (എം. എസ്.) 154/71/പി. ഡി. യിലെ പ്രത്യേകവ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും നിയമനം ലഭിക്കുന്ന ഒരാളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ അഞ്ചു വർഷക്കാലത്തിനിടയ്ക്ക് മറ്റേതെങ്കിലും ഒരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. അഞ്ചു വർഷത്തിനുശേഷം മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2-1-1961-ലെ ഗവ. ഓർഡർ (എം. എസ്.) 4/പി. ഡി. യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ സർക്കാർ സർവ്വീസിൽ ഇതേ ഉദ്യോഗത്തിൽ ഏതെങ്കിലും ഒരു ജില്ലയിൽ ജോലി നോക്കുന്നവർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷകൾ അയക്കാൻ അർഹതയില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കാവുന്നതാണ്.

5. നിയമന രീതി—നേരിട്ടുള്ള നിയമനം
6. പ്രായപരിധി—1-1-1984-ൽ 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

നോട്ട്:—യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ്സ് കവിയാൻ പാടില്ല എന്ന വ്യവസ്ഥയ്ക്ക് വിധേയമായി ഉയർന്ന പ്രായപരിധിയിൽ അനുവദിച്ചിട്ടുള്ള പ്രത്യേക ആനുകൂല്യങ്ങൾ ഈ വിജ്ഞാപനത്തിന്റെ പാർട്ട് 2 പൊതു വ്യവസ്ഥകൾ (ഖണ്ഡിക 2) നോക്കുക.

7. യോഗ്യതകൾ:—
   (1) എസ്. എസ്. എൽ. സി. കോഴ്സ് പൂർത്തിയായിരിക്കണം. അല്ലെങ്കിൽ തത്തുല്യമായ യോഗ്യത ഉണ്ടായിരിക്കണം.
   (2) ബുക്ക് ബൈൻഡിംഗിൽ കെ. ജി. റ്റി. ഇ. അല്ലെങ്കിൽ എം. ജി. റ്റി. ഇ. (ലോവർ) ജയിച്ചിരിക്കണം.
8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-5-1984 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.
9. (എ) അപേക്ഷാഫീസ്—2 (രണ്ട്) രൂപ. പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ലഭിക്കുന്നവരും, പെൻഷൻ ലഭിക്കാൻ അർഹത നേടിയിട്ടുള്ളവരും ആയ വിമുക്തഭടന്മാർക്കും വിലമുദ്രണം ചെയ്തിട്ടില്ലാത്ത സൗജന്യമായി ലഭിക്കുന്ന ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.
   (ബി) അപേക്ഷാഫാറം.—മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണം ചെയ്തിട്ടുള്ളതും, ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചിട്ടുള്ളതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.
10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—

1. കോഴിക്കോട് ജില്ല:
ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
കോഴിക്കോട്, പിൻ-673 020.

2. കണ്ണൂർ ജില്ല:
ജില്ലാ ആഫീസർ,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ,
ജില്ലാ ആഫീസ്, സിവിൽ ലൈൻ,
ഫസ്റ്റ് ബ്ലോക്ക്,
കണ്ണൂർ-670001.

3. എറണാകുളം ജില്ല:
ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്.
കോളേജ് പോസ്റ്റാഫീസ്,
എറണാകുളം, പിൻ: 682 035

4. തിരുവനന്തപുരം ജില്ല:
ജില്ലാ ആഫീസർ,
കെ.പി.എസ്.സി. ജില്ലാ ആഫീസ്,
കുമാരപുരം, ടി.സി. നമ്പർ 1/1588-2,
മെഡിക്കൽ കോളേജ് പി. ഒ.,
തിരുവനന്തപുരം, പിൻ: 695 011.

ബന്ധപ്പെട്ട ജില്ലാ ആഫീസിലേക്കല്ലാതെ കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടെയോ / ഡെപ്യൂട്ടി സെക്രട്ടറിയുടെയോ പേരിൽ അയയ്ക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് വിജ്ഞാപനത്തിന്റെ രണ്ടാം ഭാഗത്തു ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ വായിച്ചു നോക്കുക.)

II

No. S. R. II(4)714/84/SW.

തിരുവനന്തപുരം,
1984 മാർച്ച് 23.

കേരള സംസ്ഥാന സർവ്വീസിൽ താഴെ പറയുന്ന ഉദ്യോഗങ്ങൾക്ക് തിരഞ്ഞെടുക്കപ്പെടുന്നതിന് കേരള സംസ്ഥാനത്തിലെ പട്ടികജാതി/പട്ടികവർഗ്ഗത്തിൽപ്പെട്ട യോഗ്യതയുള്ള ഉദ്യോഗാർത്ഥികളിൽ നിന്നും നിശ്ചിത ഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

(വിഭാഗം—1)

1. വകുപ്പ്—മെഡിക്കൽ കോളേജ്
2. ഉദ്യോഗപ്പേര്—അസിസ്റ്റന്റ് പ്രൊഫസർ ഓഫ് ബയോകെമിസ്ട്രി
3. ശമ്പളം—910—1,550 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്.—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക്ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും, ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക്ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക്ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേയ്ക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേയ്ക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)
6. പ്രായപരിധി—1–1–1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 45 (നാൽപ്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മററ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)
7. യോഗ്യതകൾ —
   1. ബയോകെമിസ്ട്രിയിൽ പോസ്റ്റ് ഗ്രാഡ്വേററ് ബിരുദം. (എം. ഡി. പിഎച്ച്. ഡി. ഡി. എസ്. സി. എം. എസ്. സി.) എം. ആർ. സി. പി. (ബയോകെമിസ്ട്രി ഒരു പ്രത്യേക വിഷയമായി എടുത്തിരിക്കണം.) അല്ലെങ്കിൽ തത്തുല്യമായ യോഗ്യത (നോൺ മെഡിക്കൽ അദ്ധ്യാപകർക്ക് ബയോകെമിസ്ട്രിയിൽ ഡോക്ടറേററ് ഉണ്ടായിരിക്കണം.
   2. ഒരു മെഡിക്കൽ കോളേജിൽ ബയോകെമിസ്ട്രിയിൽ ഡെമോൺസ്ട്രേറർ ട്യൂട്ടർ/രജിസ്ട്രാർ/ട്യൂട്ടർ അല്ലെങ്കിൽ ബന്ധപ്പെട്ട വകുപ്പിൽ തത്തുല്യമായ തസ്തികയിൽ ചുരുങ്ങിയത് 3 വർഷത്തെ അദ്ധ്യാപന പരിചയം ഉണ്ടായിരിക്കണം.
8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.
9. അപേക്ഷാഫാറം—ഉദ്യോഗാർത്ഥികൾ ഫിസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ ? പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.
10. അപേക്ഷ അയക്കേണ്ട മേൽവിലാസം —
    ഡെപ്യൂട്ടി സെക്രട്ടറി,
    സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
    കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
    ഓഫീസ്, പട്ടം, തിരുവനന്തപുരം-4,
    പിൻ: 695 004.

    അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.
11. പൊതു വ്യവസ്ഥകളിലെ രണ്ടും എട്ടും ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.
12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും പട്ടികജാതി / പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13–4–1972 ലെ ജി.ഒ.എം.എസ്. നമ്പർ 142/72/പി.ഡി. യിലെയും 29–11–1972-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി.ഡി യിലെയും 17–1–1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലേയും വ്യവസ്ഥകൾ അനുസരിച്ചും നിയമനക്കാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും 1958-ലെ കേരള സ്റ്റേററ് ആൻഡ് സബോർഡിനേററ് സർവിസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) 17 (എ) 17 (ബി) എന്നീ വകുപ്പുകൾക്കു വിധേയമായും ആയിരിക്കുന്നതാണ്.

(വിശദവിവരങ്ങൾക്കു താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക)

(വിഭാഗം—2)

1. വകുപ്പ്—മെഡിക്കൽ കോളേജ്
2. ഉദ്യോഗപ്പേര് —അസിസ്റ്റന്റ് പ്രൊഫസർ ഓഫ് സോഷ്യൽ ആൻഡ് പ്രിവന്റീവ് മെഡിസിൻ
3. ശമ്പളം—910-1550 രൂപ
4. ഒഴിവുകളുടെ എണ്ണം—1 (ഒന്ന്)

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനു വേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നുമാത്രം)
6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 45 (നാൽപത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മററ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല).
7. യോഗ്യതകൾ:—
   (1) സോഷ്യൽ ആൻഡ് പ്രിവന്റീവ് മെഡിസിനിൽ/സ്റ്റേററ് മെഡിസിനിൽ എം.ഡി. ബിരുദം സ്പെഷ്യാലിററി ബോർഡ് ഓഫ് പ്രിവന്റീവ് മെഡിസിൻ (യു.എസ്.എ.) ഡിപ്ലോമ ഇൻ സോഷ്യൽ ആൻഡ് പ്രിവന്റീവ് മെഡിസിൻ/ഡി.പി.എച്ച്. ഓടുകൂടിയ എം.ഡി. (മെഡിസിൻ) ബിരുദം.

പബ്ലിക് ഹെൽത്ത് ഒരു പ്രത്യേക വിഷയമായി എടുത്ത എം. ആർ. സി. പി., എഫ്. ആർ. സി. പി.

അല്ലെങ്കിൽ

തത്തുല്യമായ യോഗ്യത

എൻ. ബി.:—എം. പി. എച്ച് (ആഡിമെപ്റ്റാറ് ഇൻസ്പെക്ട് ടു ഡി. പി. എച്ച്.)

ഡോക്ടർ പി. എച്ച്. (ആഡിമെപ്റ്റാറ് ഇൻസ്പെക്ട് ടു എം. ഡി.) (മെഡിക്കൽ ബിരുദധാരികൾ ജോൺഹോപ്കിൻസ്, ഹാർവാർഡ്, കാലിഫോർണിയ യൂണിവേഴ്സിറ്റികളുമായി ബന്ധപ്പെട്ട പബ്ലിക് ഹെൽത്ത് സ്കൂളുകളിൽ നിന്നും സോഷ്യൽ ആന്റ് പ്രിവന്റീവ് മെഡിസിനിൽ ബിരുദം നേടിയിട്ടുണ്ടെങ്കിൽ ഈ ഉദ്യോഗത്തിന് അപേക്ഷിക്കുവാൻ അർഹരാണ്.)

(2) സോഷ്യൽ ആന്റ് പ്രിവന്റീവ് മെഡിസിനിൽ ഡെമോൺസ്ട്രേറ്റർ ട്യൂട്ടർ/ആയി ഒരു മെഡിക്കൽ കോളേജിൽ ചുരുങ്ങിയത് 3 വർഷത്തെ അദ്ധ്യാപന പരിചയം.

അല്ലെങ്കിൽ

സോഷ്യൽ ആന്റ് പ്രിവന്റീവ് മെഡിസിൻ ഡെമോൺസ്ട്രേറ്റർ/ട്യൂട്ടർ ആയി ഒരു മെഡിക്കൽ കോളേജിൽ ചുരുങ്ങിയത് 2 വർഷത്തെ അദ്ധ്യാപന പരിചയവും 2 വർഷത്തെ പബ്ലിക് ഹെൽത്തിലുള്ള ഫീൽഡ് എക്സ്പീരിയൻസും.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-5-1984 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ.

9. അപേക്ഷാഫാറം—ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻകോഡ് 695 004

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും, 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനക്കാലത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) 17 (എ), 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദവിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക).

(വിഭാഗം—3)

1. വകുപ്പ്—മെഡിക്കൽ കോളേജ്

2. ഉദ്യോഗപ്പേര് — അസിസ്റ്റന്റ് പ്രൊഫസർ ഓഫ് പാതോളജി

3. ശമ്പളം—910-1550 രൂപ

4. ഒഴിവുകളുടെ എണ്ണം— 1 (ഒന്ന്)

കുറിപ്പ്:— ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക്‌ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ട് വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനു വേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽനിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി— നേരിട്ടുള്ള നിയമനം

(പട്ടികജാതി / പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)

6. പ്രായപരിധി— 1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 45 (നാല്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

(വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ.—

(എ) പാതോളജിയിൽ പോസ്റ്റ് ഗ്രാഡ്വേറ്റ് ബിരുദം, എം. ഡി., പി. എച്ച്. ഡി., ഡി. എസ് സി. എം. എസ് സി, സ്പെഷ്യാലിറ്റി ബോർഡ് ഓഫ് പാതോളജി (യു. എസ്. എ.)

അല്ലെങ്കിൽ

ഡി. ബി./ ഡി. സി. പി./ ഡി. പാത്ത്. ഓടു കൂടിയ എം. ഡി. (മെഡിസിൻ) എം. ആർ. സി. പി. / എഫ്. ആർ. സി. പി. പാതോളജി ഒരു പ്രത്യേക വിഷയമായി എടുത്തിട്ടുള്ള എം. ആർ. സി. പി.

അല്ലെങ്കിൽ

തത്തുല്യമായ ഒരു യോഗ്യത

(ബി) ഒരു മെഡിക്കൽ കോളേജിൽ പാതോളജിയിൽ ഡെമോൺസ്ട്രേറ്റർ/ ട്യൂട്ടർ ആയോ രജിസ്ട്രാർ/ട്യൂട്ടർ ആയോ അല്ലെങ്കിൽ മെഡിസിനിൽ തത്തുല്യമായ ഒരു തസ്തികയിലോ കുറഞ്ഞത് മൂന്നു വർഷത്തെ പരിചയം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—23-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ച് മണി വരെ.

9. അപേക്ഷാഫോറം—ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ്
കമ്മീഷൻ ആഫീസ്
പട്ടം, തിരുവനന്തപുരം—4,
പിൻകോഡ്—695 004

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലേയും, 29-11-1973-ലെ ജി.ഒ. എം.എസ്. നമ്പർ 309/73/പി. ഡി. യിലേയും 17-1-1976-ലെ ജി. ഒ പി. നമ്പർ 21/76/പി. ഡി. യിലേയും വ്യവസ്ഥകൾ അനുസരിച്ചും നിയമനക്കാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) 17 (എ) 17(ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക)

(വിഭാഗം—4)

1. വകുപ്പ്—മൃഗസംരക്ഷണം
2. ഉദ്യോഗപ്പേര്—വെറ്ററിനറി സർജൻ
3. ശമ്പളം—600-1100 രൂപ
4. ഒഴിവുകളുടെ എണ്ണം—32

കുറിപ്പ്.— ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തിയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും, ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ, ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

(പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം),

6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച് നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ—

വെറ്ററിനറി സയൻസിൽ ഡിഗ്രി

ട്രെയിനിംഗ്:—വെറ്ററിനറി സർജൻമാരായി നിയമിക്കപ്പെടുന്നവർ പ്രൊബേഷൻ കാലത്ത് മൃഗസംരക്ഷണ വകുപ്പ് നടത്തുന്ന ട്രെയിനിംഗിന് വിധേയരാകേണ്ടതാണ്. അപ്രകാരം നടത്തുന്ന ട്രെയിനിംഗ് പ്രൊബേഷന സംബന്ധിച്ചിടത്തോളം ഡ്യൂട്ടിയായി കണക്കാക്കപ്പെടുന്നതാണ്.

കുറിപ്പ്:—മൃഗസംരക്ഷണ വകുപ്പിൽ ലൈവ് സ്റ്റോക്ക് അസിസ്റ്റന്റുമാരായി അഞ്ചു വർഷത്തിൽ കൂടുതൽ സേവനം അനുഷ്ഠിച്ചവരും റിസർവ്വ് ചെയ്ത ഒഴിവുകളിൽ മാത്രം നിയമിക്കപ്പെടുന്ന ആർമിയിൽ നിന്നും പിരിച്ചുവിടപ്പെട്ടവരുമായ അപേക്ഷകരെ ഇതിൽ നിന്നും ഒഴിവാക്കുന്നതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫാറം—ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ഓഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻ, 695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലേയും 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലേയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലേയും വ്യവസ്ഥകൾ അനുസരിച്ചും നിയമനക്കാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരളാ സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) 17 (എ), 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദവിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

(വിഭാഗം—5)

1. വകുപ്പ്—പോർട്ട് (ഹാർബർ എഞ്ചിനീയറിംഗ് വിംഗ്)
2. ഉദ്യോഗപ്പേര്—അസിസ്റ്റന്റ് എഞ്ചിനീയർ
3. ശമ്പളം—600-1100 രൂപ
4. ഒഴിവുകളുടെ എണ്ണം—ഒന്ന് (1)

കുറിപ്പ്— ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും, ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക്‌ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക്‌ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേയ്ക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേയ്ക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)

6. പ്രായപരിധി—1–1–1984-ൽ പതിനെട്ട് (18) വയസ്സ് തികഞ്ഞിരിക്കേണ്ടതും നാൽപത് (40) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല).

7. യോഗ്യതകൾ—

1. കേരള സർവ്വകലാശാലയിൽ നിന്നും ലഭിച്ചിട്ടുള്ള ബി. എസ്. സി. എഞ്ചിനിയറിംഗ് (സിവിൽ) ബിരുദം അഥവാ തത്തുല്യമായ യോഗ്യത

അല്ലെങ്കിൽ

ഇൻസ്റ്റിറ്റ്യൂഷൻ ഓഫ് എഞ്ചിനീയേഴ്സ് (ഇൻഡ്യ) നൽകുന്ന സിവിൽ എഞ്ചിനിയറിംഗിൽ ഉള്ള അസോസിയേറ്റ് മെമ്പർ ഷിപ്പ് ഡിപ്ലോമ അഥവാ തത്തുല്യമായ യോഗ്യത

അല്ലെങ്കിൽ

ഇൻസ്റ്റിറ്റ്യൂഷൻ ഓഫ് എഞ്ചിനിയേഴ്സ് (ഇൻഡ്യ) സിവിൽ എഞ്ചിനിയറിംഗിൽ നടത്തുന്ന അസോസിയേറ്റ് മെമ്പർഷിപ്പ് പരീക്ഷയുടെ 'എ' 'ബി' സെക്ഷനുകൾ പാസ്സായിരിക്കണം.

നോട്ട്:—തെരഞ്ഞെടുക്കപ്പെടുന്നവരെ സംബന്ധിക്കുന്ന പ്രൊബേഷൻ, ടെസ്റ്റ് മുതലായ കാര്യങ്ങൾ 6-8-1975-ലെ ജി.ഒ.പി. നമ്പർ 87/75 ഡി.ഡി. യിൽ പറയുന്ന പ്രകാരമായിരിക്കും.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചുമണി വരെ.

9. അപേക്ഷാഫാറം— ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ഓഫീസ്, പട്ടം, തിരുവനന്തപുരം-4,
പിൻ. 695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13–4–1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി.ഡി. യിലെയും 29–11–1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും 1958-ലെ കേരള സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) 17 (എ), 17 (ബി) എന്നി വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദവിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക)

(വിഭാഗം—6)

1. വകുപ്പ് —ഭൂഗർഭജലം
2. ഉദ്യോഗപ്പേര് — ജൂനിയർ ഹൈഡ്രോജിയോളജിസ്റ്റ്
3. ശമ്പളം 600—1100 രൂപ
4. ഒഴിവുകളുടെ എണ്ണം —1 (ഒന്ന്)

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും, ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിനു പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേയ്ക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേയ്ക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽനിന്നു മാത്രം)

6. പ്രായപരിധി—1-1-1984-ൽ പതിനെട്ട് (18) വയസ്സ് തികഞ്ഞിരിക്കേണ്ടതും നാല്പത് (40) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ— ഇൻഡ്യയിലോ വിദേശത്തോ ഉള്ള ഏതെങ്കിലും സർവകലാശാലയിൽ നിന്നും ജിയോളജിയിലോ അപ്ലൈഡ് ജിയോളജിയിലോ ഒന്നാം ക്ലാസിലോ രണ്ടാം ക്ലാസിലോ ഉള്ള എം. എസ്. സി. അല്ലെങ്കിൽ തത്തുല്യമായ ബിരുദം

അഭിലഷണീയം.— ഉദ്യോഗാർത്ഥികൾ ഭൂഗർഭജല പഠനത്തിലുള്ള പരിശീലനത്തോടൊപ്പം ഹൈഡ്രോജിയോളജി പ്രത്യേക വിഷയമായി എടുത്തിരിക്കണം.

പ്രൊബേഷൻ — ഈ തസ്തികയിലേക്ക് നിയമനം ലഭിക്കുന്നവർ ജോലിയിൽ പ്രവേശിക്കുന്ന തീയതി മുതൽ തുടർച്ചയായ മൂന്നു കൊല്ലത്തിനുള്ളിൽ രണ്ടു കൊല്ലം പ്രൊബേഷനിലായിരിക്കും.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—23-5-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചുമണിവരെ.

Reg. No. [illegible]



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 10th April 1984/21st Chaithra 1906 (Saka) [No. 15

## PART III

# Department of Health Services

### ലേലപരസ്യം

No. A2. 327/81. 1984 മാർച്ച് 19.

ചങ്ങനാശ്ശേരി ഗവ: ആശുപത്രിയിൽ സൂക്ഷിച്ചിട്ടുള്ള ഉപയോഗശൂന്യമായ 79 ഇനം സാധനങ്ങൾ 1984 മെയ് മാസം 30-ാം തീയതി പകൽ 12 മണിക്ക് ടി ആശുപത്രി പരിസരത്തു വച്ച് പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്. ലേലത്തിൽ പങ്കുകൊള്ളണമെന്ന് അന്നേ ദിവസം 1 മണിക്കു മുമ്പായി 35 രൂപ നിരതദ്രവ്യം ഈ ആഫീസിൽ കെട്ടിവയ്ക്കേണ്ടതാണ്. കാരണം ഒന്നും കാണിക്കാതെ ലേലം റദ്ദാക്കുവാനുള്ള അധികാരം മെഡിക്കൽ ആഫീസർ ഇൻചാർജിൽ നിക്ഷിപ്തമാണ്. കൂടുതൽ തുക വിളിക്കുന്ന ആളിന്റെ പേരിൽ ലേലം താൽക്കാലികമായി സ്ഥിരപ്പെടുത്തുന്നതും ആ വ്യക്തി അപ്പോൾ തന്നെ ലേലതുകയുടെ പകുതി കെട്ടിവയ്ക്കേണ്ടതുമാണ്. ലേലം മേലധികാരിയുടെ അംഗീകാരത്തിനായി അയയ്ക്കുന്നതും അംഗീകാരം കിട്ടിയാൽ ബന്ധപ്പെട്ടയാളിനെ അറിയിക്കുന്നതും അറിയിപ്പ് കിട്ടി 7 ദിവസത്തിനകം ബാക്കി തുകകൂടി അടച്ച് സാധനങ്ങൾ നീക്കികൊണ്ടുപോകേണ്ടതുമാണ്. സാധനങ്ങൾ പരിശോധിക്കണമെന്നുള്ളവർക്ക് അതിനുള്ള സൗകര്യം ഈ ആശുപത്രിയിൽ നൽകുന്നതാണ്. ലേലം സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ ഈ ആശുപത്രി ഓഫീസിൽ നിന്നും അറിയാവുന്നതാണ്.

ലേലം ചെയ്യാൻ ഉദ്ദേശിക്കുന്ന 79 ഇനങ്ങളിൽ മുഖ്യമായ സാധനങ്ങൾ.

| | | എണ്ണം |
|---|---|---|
| 1 | Bed steal iron | 12 |
| 2 | Labout Col | 3 |
| 3 | Forceps Extraction | 12 |
| 4 | Operation Table | 1 |
| 5 | Woodden cot | 15 |
| 6 | Children's Cot | 11 |
| 7 | Iron Teapoy | 60 |

ഗവ: ആശുപത്രി,
ചങ്ങനാശ്ശേരി.

(ഒപ്പ്)
മെഡിക്കൽ ഓഫീസർ-
ഇൻ-ചാർജ്.

### QUOTATION NOTICE

No. A2-4581/84. *20th March* 1984.

Sealed quotations are invited for the removal of used X-ray Films and Hypo solution from the District Hospital, Kottayam, Govetnment Hospital, Changanachetry/Kanjirappally/Palai/Vaikom and District T.B. Centre, Kottayam for the period from 1-4-1984 to 31-3-1985, so as to reach the undersigned on or before 25-4-1984 at 3 p.m The rates should be quoted for units of Kilogram for X-Ray Films and for litte tor Hypo solution. Each quotation should be accompanied by an earnest money deposit receipt of Rs. 250 in the form of Bank Draft issued by an approved Bank. The quotations will be opened on the same day at 3.15 p.m. in the presence of quotationers present and the highest rates will be accepted. The approximate quantity of articles available can be had from the concerned institution. The undersgned reserves the right for the rejection of any quotation without assigning any reason thereof.

District Medical Office,
Kottayam.

(Sd.)
For *District Medical Officer of Heath.*

---

### ദർഘാസ് പരസ്യം

No. A2-2303/83/ICHG. 1984 മാർച്ച് 16.

ഈ ആശുപത്രിയുടെ എക്സ്റേ ഡിപ്പാർട്ടുമെന്റിൽ 1-4-1985 വരെയുണ്ടാകുന്ന ഉപയോഗിച്ച ഹൈപ്പോസൊലൂഷൻ നീക്കം ചെയ്യുന്നതിലേയ്ക്ക് മുദ്രവച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

ദർഘാസുകൾ "A2-2303/83/ഐ. സി. എച്ച്. ജി./16-3-1984 ഹൈപ്പോസൊലൂഷൻ നീക്കം ചെയ്യുന്നതിലേയ്ക്ക്" എന്ന തലക്കെട്ടോടുകൂടി സൂപ്രണ്ട്, ശിശുജനാരോഗ്യ സ്ഥാപനം, അമലഗിരി പി. ഒ., കോട്ടയം-36 എന്ന മേൽവിലാസത്തിൽ 11-5-1984-ന് 11 മണി

…മുൻപായി ഈ ആഫീസിൽ കിട്ടിയിരിക്കേണ്ടതാണ്. …ദർഘാസിനോടൊപ്പം നിരതദ്രവ്യമായി നൂറു രൂപ (100) യുടെ ഡിമാൻഡ് ഡ്രാഫ്റ്റ്/ട്രഷറി ചെല്ലാൻ, …സൂപ്രണ്ട്, ഐ.സി. എച്ച്. എന്ന പേരിൽ എടുത്തത് …കൂടെയുണ്ടായിരിക്കേണ്ടതാണ്. നിരതദ്രവ്യം ഇല്ലാത്ത …ദർഘാസുകൾ യാതൊരു കാരണവശാലും പരിഗണിക്കു…ന്നതല്ല.

ദർഘാസുകൾ 11-5-1984-ന് ഉച്ചകഴിഞ്ഞ് 1.30-ന് …തുറക്കുന്നതും കോട്ടയം മെഡിക്കൽ കോളേജ് പ്രിൻസി…പ്പലിന്റെ അംഗീകാരത്തിന് വിധേയമായി സ്ഥിരപ്പെടു…ത്തുന്നതുമാണ്. ദർഘാസ് സംബന്ധമായ എല്ലാ …സർക്കാർ നിബന്ധനകളും ഈ ദർഘാസിനും ബാധക…മാണ്.

കൂടുതൽ വിവരങ്ങൾ ആഫീസ് സമയങ്ങളിൽ …ആഫീസിൽ നിന്നും അറിയാവുന്നതാണ്.

…nstitute of Child Health
…nd Children's Hospital,
Gandhi Nagar,
Kottayam-8.

(Sd.)
*Superintendent.*

---

## ടെണ്ടർ നോട്ടീസ്

…മ്പർ എ4-4414/81. 1984 മാർച്ച് 15.

വയനാട് ജില്ലയിലെ അടിയിൽ വിവരിച്ചിട്ടുള്ള …ആരോഗ്യ വകുപ്പ് സ്ഥാപനങ്ങളിൽ ഒരു കൊല്ലക്കാലം …-4-1984 മുതൽ 31-3-1985 വരെ സ്റ്റോക്ക് ചെയ്യേണ്ടി…യുള്ള കാലികുപ്പി, കാലിടിൻ, കാലിചാക്ക്, ചെമ്പ്, …തുമ്പ്, പിച്ചള മുതലായ ഉപയോഗശൂന്യമായ സാധന…ങ്ങളും ഉപയോഗിച്ച എക്സ്റേ ഫിലിം ഹൈപ്പോ …സാലൂഷൻ എന്നിവയും പ്രസ്തുത സ്ഥാപനങ്ങളിൽ …നിന്നും നീക്കം ചെയ്യുന്നതിനുള്ള കരാറിൽ ഏർപ്പെടു…ന്നതിന് മുദ്ര വെച്ച ടെൻഡറുകൾ ക്ഷണിച്ചു …കൊള്ളുന്നു. ടെൻഡറിൽ പങ്കുചേരാനാഗ്രഹിക്കുന്നവർ …ടെൻഡറുകൾ 23-4-1984-ാം തിയതി 2 മണിക്ക് മുൻപായി …ജില്ലാമെഡിക്കൽ ആഫീസറുടെ ഓഫീസിൽ എത്തിക്കേ…ണ്ടതാണ്.

ടെൻഡറിനോടൊപ്പം ആകെ തുകയുടെ 1% …(കുറവും കുറഞ്ഞത് 100 ക.) നിരതദ്രവ്യമായി ജില്ലാ …മെഡിക്കൽ ഓഫീസർ വയനാടിന്റെ പേരിൽ അംഗീകൃത …ബാങ്കിലെ ഡിപ്പോസിറ്റ് രസീത് അടക്കം ചെയ്തിരി…ക്കേണ്ടതാണ്. ടെൻഡർ കവറിനുമുകളിൽ "കാലിചാക്ക് …കുപ്പി, ടിൻ മറ്റു സാധനങ്ങൾക്കുള്ള ടെൻഡർ" എന്നെഴു…തിയിരിക്കണം. ടെൻഡർഫാറം രേഖാമൂലം ആവശ്യപ്പെ…ടുന്നവർക്ക് സൗജന്യമായി ലഭിക്കുന്നതാണ്. തപാൽ …വഴി അയയ്ക്കുവാൻ സ്റ്റാമ്പ് ഒട്ടിച്ച കവർ സഹിതം …അപേക്ഷിക്കേണ്ടതാണ്. ആഫീസിൽ നിന്നും സീൽ …ചെയ്ത് പേരെഴുതി തരുന്ന ഫാറത്തിൽ തന്നെ …ടെൻഡർ സമർപ്പിക്കേണ്ടതാണ്. അല്ലാത്തപക്ഷം ടെൻഡർ …സ്വീകരിക്കുന്നതല്ല.

ടെൻഡറുകൾ അന്നു തന്നെ 3 മണിക്ക് …ടെൻഡറുകാരുടെയോ അവരുടെ പ്രതിനിധികളുടെയോ …സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്. സ്വീകരിക്കപ്പെട്ട ടെൻഡറുകാരൻ ഉത്തരവ് ലഭിച്ച തിയതി മുതൽ 7 ദിവസത്തിനകം ആകെ തുകയുടെ 5% സെക്യൂരിറ്റി ഡിപ്പോസിറ്റും സ്വന്തം ചെലവിൽ 3 ക.യുടെ മുദ്രപ്പത്രത്തിൽ ഒരു കരാറും എഴുതിത്തരേണ്ടതാണ്. കരാർ എഴുതി തരുന്നതിൽ വീഴ്ച വരുത്തിയാൽ കരാറുകാരന്റെ നിരതദ്രവ്യം സർക്കാരിലേക്ക് കണ്ടു കെട്ടുന്നതും കരാർ പാലിക്കാതെ വരുന്നതുകൊണ്ട് ഉണ്ടാകുന്ന നഷ്ടത്തിന് ഉത്തരവാദിയും ആയിരിക്കും.

സാധനങ്ങളിന്റെ സ്റ്റോക്ക് വിവരം അതതു സ്ഥാപനങ്ങളിൽ നിന്നും കിട്ടിയാൽ 15 ദിവസത്തിനകം ഒഴിവാക്കേണ്ടതാണ്. അല്ലാത്തപക്ഷം സാധനങ്ങൾ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതും അങ്ങനെ വരുന്ന നഷ്ടം ടെൻഡറുകാരിൽ നിന്നും റവന്യൂ റിക്കവറി നിയമപ്രകാരം വസൂൽ ചെയ്യുന്നതുമാണ്. നിയമപ്രകാരം യാതൊരു കാരണവും കൂടാതെ ടെൻഡറുകൾ സ്വീകരിക്കുവാനോ സ്വീകരിക്കാതിരിക്കുവാനോ ഉള്ള അധികാരം ജില്ലാ മെഡിക്കലാഫീസറിൽ നിക്ഷിപ്തമാണ്. അവസാന തിയതിക്കും സമയത്തിനും ശേഷം കിട്ടുന്നതും നിരതദ്രവ്യം അടക്കം ചെയ്യാത്തതുമായ ടെൻഡറുകൾ യാതൊരു കാരണവശാലും സ്വീകരിക്കേണ്ടതല്ല. വിശദവിവരങ്ങൾ ഓഫീസിൽ അന്വേഷിച്ചാൽ ലഭിക്കുന്നതാണ്.

### വയനാട് ജില്ലയിലെ ആരോഗ്യവകുപ്പ് സ്ഥാപനങ്ങൾ

(1) ജില്ലാ ആശുപത്രി, മാനന്തവാടി
(2) ഗവൺമെന്റ് ആശുപത്രി, കൽപ്പറ്റ
(3) ഗവൺമെന്റ് ആശുപത്രി, ബത്തേരി
(4) ഗവൺമെന്റ് ആശുപത്രി, വൈത്തിരി.
(5) പ്രാഥമികാരോഗ്യ കേന്ദ്രം, മീനങ്ങാടി
(6) ടി തരിയോട്
(7) ടി പുൽപ്പള്ളി
(8) ടി മേപ്പാടി
(9) ടി പൊരുന്നന്നൂർ
(10) ഗവൺമെന്റ് ഡിസ്പെൻസറി, അമ്പലവയൽ.
(11) ടി പേരിയ
(12) ടി വെള്ളമുണ്ട
(13) ടി പനമരം
(14 ഗവൺമെന്റ് റൂറൽ ഡിസ്പെൻസറി, നായ്ക്കട്ടി
(15) ടി പാക്കം
(16) ടി വെങ്ങപ്പള്ളി
(17) ടി ചുള്ളിയോട്
(18) ടി എടവക
(19) ടി ചീരാൽ
(20) ടി കോട്ടത്തറ
(21) ടി തൊണ്ടർനാട്
(22) ടി പാടിച്ചിറ
(23) ടി തിരുനെല്ലി
(24) ടി പുതാടി
(25) ടി വാഴവറ്റ

ഡിസ്ട്രിക്റ്റ് മെഡിക്കൽ ആഫീസ്,
മാനന്തവാടി.

(ഒപ്പ്)
ജില്ലാ മെഡിക്കൽ
ആഫീസർ ഓഫ് ഹെൽത്ത്.

Eg. 2801.

PROCEEDINGS OF THE DIRECTOR OF HOMOEOPATHY, TRIVANDRUM-1

**Department of Homoeopathy—Seniority List of Peons as on 31-3-1981 finalised—Orders issued**

DIRECTORATE OF HOMOEOPATHY

No. 6819/E5/81/DH. 6th May 1983.

*Read*:—Letter No. 6810/E5/81/DH dated 10-10-1981 of the Director of Homoeopathy, Trivandrum.

A preliminary seniority list of peons in the Department of Homoeopathy as on 31-3-1981 was published vide letter read above, inviting objections, if any. The objections received have been examined and the provisional list is revised wherever found necessary.

The final seniority list of peons in the Department of Homoeopathy as on 31-3-1981 appended to this proceedings is hereby published.

FINAL SENIORITY LIST OF PEONS AS ON 31-3-1981

| Rank No. | Name | Qualification | | Date of birth | Caste or Religion | Date of advise by the P.S.C. | Date of joining duty | Remarks |
|---|---|---|---|---|---|---|---|---|
| | | General | Technical | | | | | |
| (1) | (2) | (3) | | (4) | (5) | (6) | (7) | (8) |
| 1 | K. Gangadharan Pillai | Studied up to class VI | | 14-7-1099 | Hindu-Nair | 6-7-1964 | 5-8-1964 | |
| 2 | K. Ramaswamy Nadar | Class III | | 5-10-108 | Hindu-Nadar | .. | 20-7-1972 | |
| 3 | M. Balan Nair | S.S L.C. (Failed) | | 1-7-19[illegible] | Nair-Hindu | 21-7-1975 | 26-7-1975 | Promoted as Attender on 31-1-1981 |
| 4 | C. Bharathan | Std. IX (F) | | 8-6-1941 | Hindu-Thiyya | 1-11-1975 | 19-11-1975 | Promoted as Attender on 25-9-1980 |
| 5 | M. P. Mohammed Kunju | Upto X | | 2-6-1947 | Muslim-O.B.C. | 22-12-1975 | 14-1-1976 | Promoted as Attender on 8-1-1980 |
| 6 | M. D. Balan | Std. VIII | | 23-4-1943 | Kudumbi | 30-12-1975 | 15-1-1976 | |
| 7 | K. Surendran Pillai | S.S.L.C. (F) | | 25-3-1944 | Hindu-Pattaraya | 1-3-1976 | 8-4-1976 | Promoted as Attender on 11-1-1980 |
| 8 | C. S. Velayudhan | Std. IX | | 26-9-1938 | Hindu-Pulaya | 10-3-1976 | 9-4-1976 | Promoted as Attender on 19-1-1980 |

| (1) | (2) | (3) | (4) | (5) | (6) | (7) | (8) |
|---|---|---|---|---|---|---|---|
| 9 | P. Radhakrishna Pillai | S.S.L.C. | 17-5-1918 | Hindu | 9-5-1978 | 20-7-1978 | |
| 10 | P. A. Stanly | Std. VIII C.S. (L) | 31-5-1942 | L.C. | 1-4-1969 | 4-4-1979 | |
| 11 | K. A. George | .. | 28-2-1931 | L.C. | 1-4-1969 | 19-4-1979 | |
| 12 | K. Krishnan | .. | 30-10-1110 | .. | 2-3-1973 | 25-4-1979 | |
| 13 | V. K. Raveendran Nair | S.S.L.C. | 30-11-1948 | Hindu—Nair | 26-4-1971 | 29-6-1979 | |
| 14 | P. J. Zachariyas | Upto Form I | 13-5-108 | L.C.—Cheramar | 15-3-1971 | 1-6-1979 | |
| 15 | P. K. Gopalakrishnan | Std. VI | 29-7-1948 | Hindu-Ezhava | 24-3-1978 | 11-6-1979 | |
| 16 | V. C. Thankappan | .. | 9-1-1944 | Hindu-Thiyya | 19-2-1973 | 30-6-1979 | |
| 17 | P. Vasu | S.S.L.C. | 10-1-1942 | Hiodu-Thiyya | .. | 8-7-1979 | |
| 18 | T. A. Ramakrishnan | S.S.L.C. | 2-1-1942 | Hindu-Pulaya | 7-8-1979 | 17-9-1979 | |
| 19 | T. Chithambaram | S.S.L.C. | 1-7-1947 | Marar-Hindu | .. | 21-10-1979 | |
| 20 | C. T. Raghavan | S.S.L.C. (Failed) | 21-3-1942 | Peruvannan | 26-10-1979 | 30-11-1979 | |
| 21 | U. Gangadharan | S.S.L.C. (Failed) | 2-6-1947 | Hindu | .. | 18-12-1979 | |
| 22 | S. Damodaran Nadar | S.S.L.C. (F) | 18-3-1944 | Nadar-Hindu | 13-11-1979 | 21-12-1979 | |
| 23 | P. Karunakaran Nair | S.S.L.C. (F) | 4-3-1947 | Hindu-Nair | 29-2-1980 | 14-3-1980 | |
| 24 | G. Narayana Pai | Form II Driving | 10-7-115 | G.S. Brahmin | 14-3-1980 | 7-4-1980 | |
| 25 | Knrian Kurian | S.S.L.C. (F) | 9-5-1947 | Christian | 13-3-1980 | 21-4-1980 | |
| 26 | Manmadhan, P. | S.S.L.C. (F) | 23-1-1947 | Hindu | 29-4-1980 | 1-6-1980 | |
| 27 | M. Kamalakshan | Std. VI | 24-5-1938 | Hindu-Pulaya | 2-5-1980 | 6-6-1980 | |
| 28 | A. Badarudeen | S.S.L.C. (F) | 22-11-1943 | Islam | 2-5-1978 | 1-7-1980 | |
| 29 | M. K. Ahmedkutty | Std. V | 1-6-1944 | Islam | 10-6-1980 | 2-7-1980 | |
| 30 | P. Radhakrishnan | S.S.L.C. (F) | 9-1-1948 | Nair-Hindu | 10-6-1980 | 2-7-1980 | |
| 31 | N. M. Krishnan | S.S.L.C. (F) | 11-10-1946 | Hindu-Pnlaya | 7-7-1980 | 1-8-1980 | |
| 32 | M. Narayanan | S.S.L.C. | 12-1-1947 | Hindu | 15-7-1980 | 30-7-1980 | |
| 33 | K. Balakrishnan Nair | P.D.C. (F) | 15-6-1947 | Hindu-Nair | 21-10-1980 | 28-11-1980 | |
| 34 | J. Wilson | P.D.C. | 29-5-1946 | SIUC—Nadar | 1-11-1980 | 10-12-1980 | |
| 35 | V. R. Gopalan | S.S.L.C. (F) | 23-10-1946 | Hindu—Thattan | .. | 12-12-1980 | |
| 36 | V. Sadasivan Nair | Std. VI | 26-8-1938 | Nair-Hindu | 5-11-1980 | 17-12-1980 | |
| 37 | K. K. Raveendran | Std. VIII | 26-12-1938 | Hindu-Ezhava | 10-12-1980 | 22-1-1981 | |
| 38 | P. Achuthan Nair | Class VII Driving | 15-1-1938 | Hindu-Nair | 24-1-1981 | 4-2-1981 | |
| 39 | Lional Richard Parangoth | Std VII | 11-4-1944 | SIUC—X'ian | 27-12-1980 | 4-2-1981 | |
| 40 | Abdulla Potten Pnllan | Std. IV | 1-7-1939 | Mnslim—Mappila | 27-12-1980 | 6-2-1981 | |
| 41 | Reynold Mascrene | S.S.L.C. (F) | 18-3-1941 | L.C.—Mukkuva | 5-1-1981 | 17-2-1981 | |
| 42 | M. K. Thampi | S.S.L.C. (F) | 7-8-1946 | Hindu-Odian (OBC) | 6-2-1981 | 28-2-1981 | |
| 43 | K. P. Raman | Std. V | 1-6-1950 | Hindu-Paniyar | 24-1-1981 | 5-3-1981 | |
| 44 | P. Vasudevan Nambiar | Std. VI | 4-6-1945 | Hindu-Brahmin | 9-2-1981 | 6-3-1981 | |
| 45 | K. J. Joseph | S.S.L.C. Typewriting (Lower) | 21-10-1946 | X'ian | 11-2-1981 | 26-3-1981 | |
| 46 | K. E. Viswanathan | Std. VII | 5-6-1945 | Hindu-Viswakarma | 25-3-1981 | 28-3-1981 | |

Directorate of Homoeopathy,
Trivandrum.

K. Z. GEORGE,
*Director of Homoeopathy.*



Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 10th April 1984 | 21st Chaithra 1906 (Saka) [No. 15

## PART III

# Industries Department

### ലേലപരസ്യം

No. CS-5-6064/83. 1984 മാർച്ച് 5.

തിരുവനന്തപുരം കയർ സ്പെഷ്യൽ ആഫീസർ അവർകളുടെ 13-5-1975-ലെ CS 515/70-ാം നമ്പർ പ്രൊസീഡിംഗ്സ് പ്രകാരം ലിക്വിഡേഷനിലിരിക്കുന്ന 391-ാം നമ്പർ കായംകുളം കയർറോപ്പ് മാനുഫാക്ചറിംഗ് സഹകരണസംഘത്തിന്റെ വക ആലപ്പുഴ ജില്ലയിൽ കാർത്തികപ്പള്ളി താലൂക്കിൽ കണ്ടല്ലൂർ വില്ലേജിൽ പുതിയവിള മുറിയിൽ വടക്കൻകോയിക്കൽ ക്ഷേത്രത്തിനുസമീപം 224/4-ാം നമ്പർ സർവ്വേ (റിസർവ്വേ 206/10) യിൽപ്പെട്ട 7 (ഏഴ്) സെന്റ് വസ്തു (അതിലുള്ള വൃക്ഷങ്ങളും സഹിതം) 1984 ഏപ്രിൽമാസം 16-ാം തീയതി തിങ്കളാഴ്ച പകൽ 11.30 മണിക്ക് കണ്ടല്ലൂർ വില്ലേജാഫീസിൽവച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

ലേലത്തിൽ പങ്കുകൊള്ളുവാനാഗ്രഹിക്കുന്നവർ അന്നേ ദിവസം കൃത്യസമയത്തിനുമുമ്പ് 100 രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതാണ്. അപ്രകാരം നിരതദ്രവ്യം കെട്ടിവയ്ക്കുന്നവർക്കുമാത്രമേ ലേലത്തിൽ പങ്കുകൊള്ളുവാൻ അവകാശമുള്ളൂ. ഏറ്റവും കൂടുതൽ തുകയ്ക്ക് വിളിക്കുന്ന ആളിന്റെ പേരിൽ ലേലം സ്ഥിരപ്പെടുത്തുന്നതും ഉടനെതന്നെ ലേലത്തുകയുടെ പകുതി ലേലം കേട്ടയാൾ കെട്ടിവയ്ക്കേണ്ടതുമാകുന്നു. ബാക്കി സംഖ്യ ഡയറക്ടർ ഓഫ് കയർ ഡവലപ്പ്മെന്റ് അവർകളുടെ അംഗീകാരത്തിനുവിധേയമായി ലേലം സ്ഥിരപ്പെടുത്തുന്നതായി അറിയിക്കുന്ന തീയതിമുതൽ 15 ദിവസത്തിനകം ഒടുക്കേണ്ടതും വസ്തു സ്വന്തം ഉത്തരവാദിത്വത്തിൻമേൽ ഏറ്റുവാങ്ങേണ്ടതുമാകുന്നു.

നിശ്ചിത ലേലസംഖ്യ കെട്ടിവയ്ക്കാതിരുന്നാൽ വസ്തു വീണ്ടും ലേലം ചെയ്യുന്നതും ആവർത്തന ലേലത്തിൽ ഉണ്ടാകാവുന്ന നഷ്ടത്തിന് മുൻ ലേലക്കാരൻ ഉത്തരവാദിയായിരിക്കുന്നതും എന്നാൽ ലാഭത്തിന് മുൻലേലക്കാരന് അവകാശമില്ലാത്തതുമാകുന്നു. ആവർത്തനലേലത്തിന് ഇടയാക്കുന്നയാളിന്റെ കെട്ടിവച്ച യാതൊരുസംഖ്യയും മടക്കിക്കൊടുക്കുന്നതല്ല. ലേലം മാറ്റിവയ്ക്കുന്നതിനും യുക്തമെന്നുതോന്നുന്നപക്ഷം സ്ഥിരപ്പെടുത്താതിരിക്കുന്നതിനും ലിക്വിഡേറ്റർക്ക് അധികാരമുണ്ടായിരിക്കുന്നതുമാണ്.

ലേലം സംബന്ധിച്ച് കൂടുതൽ വിവരങ്ങൾ കായംകുളം കയർ പ്രോജക്ട് ആഫീസിൽനിന്നോ കായംകുളം കയർ ഇൻസ്പെക്ടർ ആഫീസിനോട് ചേർന്നുകിടക്കുന്ന ലിക്വിഡേഷൻ ഇൻസ്പെക്ടർ ആഫീസിൽനിന്നോ ആഫീസ് സമയത്ത് അറിയാവുന്നതാണ്.

(ഒപ്പ്)

കായംകുളം. ലിക്വിഡേഷൻ ഇൻസ്പെക്ടർ
(കയർ).

---

### ലേലപരസ്യം

No. G-1613/77. 1984 ജനുവരി 18.

ലിക്വിഡേഷനിലിരിക്കുന്ന (സ്റ്റേറ്റ്) 17-ാം നമ്പർ ഐ. സി. ഗ്ലാസ് വർക്ക്സ് ലിമിറ്റഡിന്റെ (മാവേലിക്കര) താഴെപറയുന്ന മെഷീനുകളും അനുസാരണങ്ങളും വിൽക്കുന്നതിന് സീൽചെയ്ത ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു. ടെണ്ടറുകൾ ലഭിക്കേണ്ട അവസാന തീയതി 1984 ഏപ്രിൽ 7-ാം തീയതി വൈകുന്നേരം 5 മണിവരെ. ടെണ്ടറുകളോടൊപ്പം ലിക്വിഡേറ്ററുടെ പേരിലുള്ള 200 രൂപായുടെ ബാങ്ക് ഡ്രാഫ്റ്റുംകൂടി അയക്കേണ്ടതാണ്. ടെണ്ടറുകൾ 1984 ഏപ്രിൽ 28-ാം തീയതി രാവിലെ 11 മണിക്കു ആലപ്പുഴ ജില്ലാ വ്യവസായ കേന്ദ്രത്തിൽവച്ച് ഡപ്യൂട്ടി രജിസ്ട്രാർ അവർകളുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്. ഏറ്റവും കൂടുതൽ തുകയ്ക്കുള്ള ടെണ്ടർ വിളിച്ച ആളിന് ലേലം താൽക്കാലികമായി സ്ഥിരപ്പെടുത്തി കൊടുക്കുന്നതാണ്. ടിയാൻ ടെണ്ടർ തുകയുടെ 25% ഉടനെ അടയ്ക്കേണ്ടതും ബാക്കിതുക ആലപ്പുഴ ജില്ലാ വ്യവസായ കേന്ദ്രം ജനറൽ മാനേജരുടെ അംഗീകാരത്തിനു വിധേയമായി ലേലം സ്ഥിരപ്പെടുത്തിയതായി അറിയിക്കുന്ന തീയതി മുതൽ 10 ദിവസത്തിനകം ഒടുക്കേണ്ടതും ലേല വസ്തുക്കൾ സ്വന്തം ഉത്തരവാദിത്വത്തിൽ പൊളിച്ചുമാറ്റിക്കൊണ്ടുപോകേണ്ടതുമാകുന്നു.

തുക നിശ്ചിത തീയതിക്കകം കെട്ടിവയ്ക്കാതിരുന്നാൽ വീണ്ടും ടെണ്ടർ വിളിക്കുന്നതും അതിൻമേലുള്ള നഷ്ടത്തിന് മുൻടെണ്ടർകാരൻ ഉത്തരവാദി

യാകുന്നതും. എന്നാൽ ലേലത്തിന് മുൻടെണ്ടർകാരന് അവകാശമില്ലാത്തതുമാകുന്നു. ആവർത്തന ടെണ്ടറിന് ഇടയാക്കുന്ന ആളിന്റെ നിരതദ്രവ്യം തിരിച്ചു കൊടുക്കുന്നതല്ല. ടെണ്ടർ മാറ്റിവയ്ക്കുന്നതിന് യുക്തമെന്നു തോന്നുന്നപക്ഷം സ്ഥിരപ്പെടുത്താതിരിക്കുന്നതിനു ലിക്വിഡേറ്റർക്ക് അധികാരമുണ്ടായിരിക്കുന്നതാണ്.

വിൽക്കാനുദ്ദേശിക്കുന്ന മെഷീനുകളുടെ വിവരം

1. Machinery scrap such as parts of Air Compressor, glass cutting machine, storage tanks, counter shaft, Broken pulleys, damaged trollies, oil engincm blower, damaged drums, winch rusted chimny, glass moulds, electric motors.

| | | Nos. |
|---|---|---|
| 2. | Electric motors | 2 |
| 3. | Usha Ceiling fan | 3 |
| 4. | Wooden chairs | 4 |
| 5. | Wooden bunches | 2 |
| 6. | Wooden table | 1 |

കൂടുതൽ വിവരങ്ങൾക്ക് ആലപ്പുഴ ജില്ലാ വ്യവസായ കേന്ദ്രത്തിൽ അന്വേഷിക്കുക.

എസ്. ആനന്ദവല്ലി അമ്മ,

ആലപ്പുഴ.

അസിസ്റ്റന്റ് രജിസ്ട്രാർ,
ജില്ലാ വ്യവസായ കേന്ദ്രം.

© Government of Kerala 1984

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 10th April 1984 / 21st Chaithra 1906 (Saka) [No. 15

# PART III

## Judicial Department

### HIGH COURT OF KERALA

NOTIFICATIONS

I

B2-6886/84. 16th March 1984.

(1)

In exercise of the powers conferred by Section 11 (2) of the Code of Criminal Procedure 1973, the High Court of Kerala hereby appoints the persons mentioned in column (1) of the Schedule hereto attached to be Judicial Magistrates of the First Class to preside over the Courts specified against their names in column (2) thereof from the date of taking charge.

SCHEDULE

| | *Name* | *Court* |
|---|---|---|
| | (1) | (2) |
| 1. | Sri N.K. Vijayan | Court of the Additional Judicial Magistrate of the First Class-II, Tellicherry. |
| 2. | Sri S. Ahmed Yousuff Rawther. | Court of the Judicial Magistrate of the First Class, (Mobile Court) Cochin. |

(2)

In exercise of the powers conferred by subsection (1) of section 260 of the Code of Criminal Procedure 1973, the High Court of Kerala hereby specifically empowers the Magistrates of the First Class mentioned in column (1) of the Schedule hereto attached to try in a summary way all the offences mentioned in the said subsection.

SCHEDULE

*Name of the Magistrate of the First Class*

1. Sri N. K. Vijayan.
2. Sri S. Ahmed Yousuff Rawther.

II

No. B1-29/84. 24th March 1984.

In exercise of the powers conferred by Section 9(3) of the Code of Criminal Procedure, 1973, the High Court of Kerala hereby appoints the person mentioned in column (1) of the Schedule hereto attached to be an Assistant Sessions Judge to exercise jurisdiction in the Court of Session mentioned against his name in column (2) thereof from the date of taking charge.

SCHEDULE

| | *Name* | *Court of Session* |
|---|---|---|
| | (1) | (2) |
| 1. | Shri P. Sreedharan | Kozhikode |
| 2. | Shri S. Doraswamy Iyer | Parur |

By order,

M. C. MADHAVAN,
*Registrar.*

Cochin.

## ORDERS

(1)

No. B2-8737/84. *24th March* 1984.

*Read*: 1. High Court Circular No. 35/70 dated 24-11-1970.

2. Letter No. A-2626/81 dated 12-3-1984 from the Chief Judicial Magistrate, Trivandrum.

3. Application for leave dated 12-3-1984 from Shri V. Narayanan Nair.

4. High Court Order of even No. dated 7-3-1984.

Shri V. Narayanan Nair, Sheristadar, Chief Judicial Magistrate's Court, Trivandrum is granted, subject to eligibility, commuted leave for 8 days from 10-3-1984 to 17-3-1984 with permission to suffix the holiday on 18-3-1984 to the leave, in continuation of the leave already granted as per the High Court Order fourth cited.

(2)

No. B1-10504/84. *23rd March* 1984.

Shri J. Devadanam, Additional Sub Judge, Trichur is granted, subject to eligibility, commuted leave for 22 days from 3-3-1984 to 24-3-1984 with permission to suffix the holiday on 25-3-1984 to the leave. He will handover charge of his office to the Principal Sub Judge, Trichur and proceed to avail himself of the leave granted to him.

(3)

No. B2-7185/84. *15th March* 1984.

*Read*: 1. High Court Circular No. 35/70 dated 24-11-1970

2. Letter No. 827/84 dated 27-2-1984 from the Chief Judicial Magistrate, Kottayam

3. Application for leave dated 25-2-1984 from Shri C. A. Prabhakaran.

4. High Court Order No. B2-7185/84 dated 23-2-1984.

Shri C. A. Prabhakaran, Judicial Magistrate of the First Class, Changanacherry is granted, subject to eligibility, extension of commuted leave for 14 days from 28-2-1984 to 12-3-1984 in continuation of the leave already granted to the officer as per the High Court order read as fourth paper above.

By order,

M. C. MADHAVAN,
*Registrar.*

Cochin.

## ORDERS

(1)

No. B2-9529/84. *9th March* 1984.

Shri K. D. Michael, Judicial Magistrate of the First Class, Shertallai is granted, subject to eligibility, commuted leave for 27 days from 5-3-1984 to 31-3-1984 with permission to prefix and suffix the ho'idays on 4-3-1984 and 1-4-1984 to the leave.

(2)

No. B2-8737/84. *7th March* 1984.

Shri V. Narayanan Nair, Sheristadar, Chief Judicial Magistrate's Court, Trivandrum is granted, subject to eligibility, Commuted leave for 12 days from 27-2-1984 to 9-3-1984 with permission to prefix and suffix the holidays on 26-2-1984 and 10-3-1984 and 11-3-1984 to the leave.

By order,

DAVID POTHEN,
*Joint Registrar-in-Charge.*

തിരുവനന്തപുരം അഡീഷണൽ ജുഡീഷ്യൽ I ക്ലാസ് മജിസ്ട്രേട്ട് കോടതി I-ൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

T. 68/80 1984 മാർച്ച് 17.

ഈ കോടതിയിൽ C.C. 209/80-ാം നമ്പർ (സിററി ട്രാഫിക് സ്റ്റേഷൻ ക്രൈം 168/80)-ൽ പെട്ടതും T. 68/80-ാം നമ്പരായി ഈ കോടതിയിൽ സൂക്ഷിച്ചിരിക്കുന്ന M. 501430 എന്ന ഫ്രെയിം നമ്പരും മുൻവീൽഭാഗം ഫോർക്കിൽ നിന്നും വേർപെട്ടതും മുൻബ്രേക്കില്ലാത്തതും മഡ്ഗാർഡ് കരിയറോടുകൂടിയ ബ്രാക്കററു വേർപെട്ടതും ചുവപ്പു നിറവും 45 cm പൊക്കം ഉള്ളതുമായ ലേഡീസ് സൈക്കിളിന്റെ ഉടമസ്ഥർ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 6 മാസത്തിനകം നേരിട്ടു കോടതിയിൽ ഹാജരായി ടി സാധനം ഏററുവാങ്ങാത്തപക്ഷം ആയത് സർക്കാരിലേക്ക് മുതൽ കൂട്ടുന്നതാണ്.

(2)

T. 44/82. 1984 മാർച്ച് 17.

ഈ കോടതിയിൽ C.C. 98/82-ാം നമ്പർ കേസിൽ (Cantonment Cr. 174/81)-ൽ പെട്ട T.44/82-ാം നമ്പരായി ടി കോടതിയിൽ സൂക്ഷിച്ചിരിക്കുന്ന താഴെ പറയുന്ന തൊണ്ടി സാധനങ്ങൾ തിരിച്ചു വാങ്ങുന്നതിന് അയച്ച നോട്ടീസ് മേൽവിലാസക്കാരനെപ്പററി യാതൊരു വിവരവും ഇല്ലെന്നു കാണിച്ചു മടങ്ങി വന്നിരിക്കുന്നതിനാൽ ഈ പരസ്യം പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ടി സാധനങ്ങളുടെ യഥാർത്ഥ അവകാശി കോടതിയിൽ ഹാജരായി ഏററുവാങ്ങാത്തപക്ഷം ഇനിയൊരറിയിപ്പു കൂടാതെ ടി സാധനങ്ങൾ പരസ്യമായി ലേലം ചെയ്തു സർക്കാരിലേക്കു മുതൽ കൂട്ടുന്നതാണ്.

T. 44/82. Cant Cr. 124/81. C.C.98/82.

(1) Murphy Monarch ഇനത്തിൽ പെട്ടതും ബാററി അറയ്ക്കകത്ത് 042138 എന്നു type ചെയ്തു ലേബൽ ഒട്ടിച്ചതും ബാററി അറയുടെ അടപ്പില്ലാത്തതുമായ ട്രാൻസിസ്റ്റർ.

(2) Venchestor ഇനത്തിൽ പെട്ടതും രണ്ടു ബാററി ഇട്ട് ഉപയോഗിക്കാവുന്നതുമായ ടോർച്ച് ലൈററ്.

(3) Brown Colour-ൽ ഉള്ളതും കാളിനകത്ത് Munkiong Telephone brand എന്ന ലേബൽ ഒട്ടിച്ച ഫുൾക്കൈ ഓപ്പൺഷർട്ട്.

P.K. സുരേന്ദ്രനാഥ പണിക്കർ,
അഡീഷണൽ ജുഡീഷ്യൽ,
I ക്ലാസ് മജിസ്ട്രേട്ട്-I.

തിരുവനന്തപുരം.

പരസ്യം

നമ്പർ. ഡി-1517/82. 1984 മാർച്ച് 16.

കോട്ടയം റവന്യൂ ഡിവിഷനൽ ആഫീസിൽ നിന്നും കേരളാ എസ്ചീററ്സ് ആൻഡ് ഫോർഫീച്ചേഴ്സ് ആക്ട് 1964 '3 (1) വകുപ്പുപ്രകാരം പരസ്യം ചെയ്യുന്നത്.

ഈ ആഫീസിന്റെ അധികാരാതിർത്തിയിൽ പെട്ട കോട്ടയം വെസ്റ്റ് പോലീസ് സ്റ്റേഷനിൽ നിന്നും അന്വേഷണത്തിൽ ഉടമസ്ഥരില്ലെന്നു റിപ്പോർട്ടു സഹിതം ഈ ആഫീസിൽ ഹാജരാക്കിയിട്ടുള്ള താഴെ വിവരിക്കുന്ന

സാധനങ്ങൾക്ക് അവകാശികളായി ആരെങ്കിലും ഉള്ള പക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി മൂന്നു മാസത്തിനകം ആവശ്യമായ തെളിവുകൾ സഹിതം ഈ ആഫീസിൽ നേരിട്ട് ഹാജരായി ഏററുവാങ്ങിക്കൊള്ളേണ്ടതും അല്ലാത്തപക്ഷം ടി സാധനങ്ങൾ സർക്കാരിലേയ്ക്കു കണ്ടുകെട്ടുന്നതുമാണെന്നുള്ള വിവരം ഇതിനാൽ പരസ്യപ്പെടുത്തിയിരിക്കുന്നു. തപാൽ മാർഗ്ഗമായോ അവധി കഴിഞ്ഞോ വരുന്നതായ അപേക്ഷകൾ പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

സാധനവിവരം

1. നീലക്കല്ലുകൾ പതിച്ചിട്ടുള്ള സ്വർണ്ണക്കമ്മൽ ജോഡി—ഒന്ന്.
2. കുരിശലോക്കറ്റുള്ള സ്വർണ്ണത്താലികൾ—ആറ്.

| | |
|---|---|
| | ലിഡാ ജേക്കബ്, |
| റവന്യൂ | റവന്യൂ ഡിവിഷണൽ ആഫീസർ & |
| ഡിവിഷണൽ | സബ് ഡിവിഷണൽ |
| ആഫീസ്, കോട്ടയം. | മജിസ്ട്രേട്ട്. |

ആലുവാ ജുഡിഷ്യൽ രണ്ടാം ക്ലാസ് മജിസ്ട്രേട്ടു കോടതിയിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

No. T-111/80. 1984 മാർച്ച് 20.

താഴെ വിവരം പറയുന്ന കേസിലെ തൊണ്ടി സാധനങ്ങൾ അതിന്റെ ഉടമസ്ഥന് തിരിച്ചു കൊടുക്കുവാൻ ഉത്തരവായിട്ടുള്ളതിനാൽ പരസ്യ തീയതി മുതൽ 30 ദിവസത്തിനകം ടിയാൻ കോടതിയിൽ ഹാജരായി മുതൽ ഏററുവാങ്ങിക്കേണ്ടതാണ്. അപ്രകാരം ചെയ്യാത്തപക്ഷം ടി സാധനങ്ങൾ സർക്കാരിലേക്ക് മുതൽ കൂട്ടുന്നതാണെന്നുള്ള വിവരം ഇതിനാൽ പരസ്യപ്പെടുത്തിക്കൊള്ളുന്നു.

തൊണ്ടി നമ്പർ—T. 111/80

ക്രൈം നമ്പർ—Cr. 112/80 Alwaye P.S.

കേസ് നമ്പർ—CC. 1328/80

സാധനവിവരം

ചെറുവഞ്ചി, പങ്കായം, കുട്ട, ചാക്ക്, തോട്ട 2, കപ്പ് 2, ടിൻ, തിപ്പെട്ടി, ആഞ്ഞിലിത്തിരി 10, ലുങ്കി, ഷർട്ട്, ബനിയൻ, ബിസ്ക്കററ് ടിൻ.

ഉടമസ്ഥന്റെ മേൽവിലാസം

ചെങ്ങമനാട് വില്ലേജ് പാലിപ്രശ്ശേരി കരയിൽ ഇപ്പേലി വീട്ടിൽ ബീരാവു മകൻ കൊച്ചു മുഹമ്മദ്.

(ഒപ്പ്)

ജുഡിഷ്യൽ രണ്ടാം ക്ലാസ്

ആലുവാ. മജിസ്ട്രേട്ട്.

പരസ്യം

സുൽത്താൻ ബത്തേരി ജുഡിഷ്യൽ ഒന്നാം ക്ലാസ് മജിസ്ട്രേട്ട് കോടതിയിൽ നിന്നും പരസ്യപ്പെടുത്തുന്നത്

1984 മാർച്ച് 12.

ഈ കോടതിയിലെ കച്ചേർമകസ് നമ്പർ 7/83-ലെ താഴെ വിവരിക്കുന്ന മുതലുകൾ അശോകൻ എന്ന മുഹമ്മദ് അഷറഫ് S/o രാജൻ, മുതലമട വില്ലേജ് (പുളിയാർ ഡാമിനു സമീപം താമസം), ചിററൂർ താലൂക്ക്, എന്നയാൾക്ക് തിരികെ കൊടുക്കുവാൻവേണ്ടി കോടതിയിലെ ഉത്തരവനുസരിച്ച് 10-11-1983-ന് ടിയാന് പോലീസ് മുഖേന കോടതിയിൽ നിന്നും അയച്ച നോട്ടീസ് ടിയാനെ കണ്ടുകിട്ടാത്തതിനാൽ പോലീസുമടക്കി അയച്ചതിനാൽ, ഈ പരസ്യതീയതി മുതൽ 30 ദിവസങ്ങൾക്കകം ടിയാനോ പ്രസ്തുത മുതലിന് അവകാശമുള്ള മററാരെങ്കിലുമോ കോടതിയിൽ ഹാജരായി മുതൽ ഏററു വാങ്ങാൻ നടപടിയെടുക്കാത്ത പക്ഷം ടി മുതലുകൾ സർക്കാരിലേക്ക് മുതൽ കൂട്ടുന്നതാണെന്നും ഇതിനാൽ ബന്ധപ്പെട്ട എല്ലാവരെയും അറിയിക്കുന്നു.

മുതൽ വിവരങ്ങൾ:—

Item No. 110/82.

1. Auto stop Musician എന്നും മററും മുൻവശത്തും Casste Recorder Power Supply Ac.220V 50H3-Dc 6V (4x1.5V) 950 EVE READY OR UMINATION എന്നും മററും എഴുത്തുള്ളതായ ടേപ്പ് റിക്കാർഡറിൽ Original Sound Track Rhythm CHP 60 എന്നും മററും ഇരുവശത്തും എഴുത്തുള്ള കേസ്സറോടു കൂടിയതും പ്രവർത്തനയോഗ്യമായതും കേസെററു വക്കുന്ന സ്ഥലത്തെ ഷട്ടർ ശരിയായി അടയാത്തതുമായ ടേപ്പ് റിക്കാർഡർ എണ്ണം—ഒന്ന്
2. ഒരു വശത്ത് രണ്ട് അറകളോടുകൂടിയതും ഒരു വലിയ അറയുള്ളതും, അവ അടക്കുന്നതിന് സിപ്പുകൾ ഘടിപ്പിച്ചതും കൈകൊണ്ടുതൂക്കി പിടിക്കുന്നതിനും തോളിൽ തൂക്കിയിടുന്നതിനും പ്രത്യേകം തൂക്കുകൾ ഘടിപ്പിച്ചതും സുമാർ ചോക്ലേററുനിറം തോന്നിപ്പിക്കുന്നതുമായ റെക്സിൻ കൊണ്ടുള്ളതായ ബാഗ് എണ്ണം—1
3. കറുപ്പുനിറത്തോടു കൂടിയതും ഉള്ളിൽ ഇരുവശത്തും വെളുത്ത നിറത്തിലുള്ള ഓരോ പോക്കററും മുന്നിൽ സിപ്പ് ഘടിപ്പിച്ചതുമായ ടറികോട്ടൺ പേൻറ് എണ്ണം—1
4. കോളറിനു ഉൾവശം Mohan Dressers എന്നും മററും എഴുത്തുള്ള ലേബൽ ഘടിപ്പിച്ചതും മുൻവശം സിപ്പ്, അടിവശം ഇലാസ്ററിക്കിനെപോലെ വലിയുന്നതും ഘടിപ്പിച്ചതും മുൻവശം നെഞ്ചിന്റെ ഭാഗത്ത് വ്യത്യസ്ഥ നിറങ്ങളിൽ മൂന്നു വര മാതിരി തുന്നിപിടിപ്പിച്ചതും ചുവട്ടിൽ ഇരുവശത്തും ഓരോ ഇന്നർ പോക്കററുള്ളതും അവക്ക് സിപ്പുകൾ ഘടിപ്പിച്ചതും രണ്ടു വെള്ള വരകൾ മാതിരി തുന്നിപ്പിടിപ്പിച്ചതും ഷോൾഡർ ജോയിൻറിൽ കൂടി ഇരുകൈകളിലേക്കും വെള്ളവര മാതിരി തുന്നി ഘടിപ്പിച്ചതും ഫുൾകൈയോടു കൂടിയതും കൈകളുടെ അറ്റങ്ങളിൽ ഷർട്ടിൽ അടിഭാഗത്ത് ഘടിപ്പിച്ചതരം ഇലാസ്ററിക്കിനെ പോലെയുള്ളതും ആയ നീലനിറത്തിലുള്ള കോട്ടൺ അല്ലാത്ത ഷർട്ട്—1
5. കാപ്പി, ചുവപ്പ് എന്നീ നിറത്തിൽ നേരിയ കരകളോടു കൂടിയതും ഇടക്കിടക്ക് ചുവപ്പ് പച്ച എന്നീ നിറങ്ങളിൽ പായം പിടിപ്പിച്ചതും അധികം പഴക്കമാവാത്തതുമായ ഡബിൾ മുണ്ട്—1
6. കോളറിന്റെ അററങ്ങളിൽ വെളുത്ത ഈ രണ്ടു വരകൾ മാതിരി തുന്നി പിടിപ്പിച്ചതും മുന്നിൽ ഇരുവശത്തും ഓരോ പോക്കററുകളും അവക്ക് ഫ്ളെഷ് ഉള്ളതും ഫ്ളെഷിന്റെയും പോക്കററിന്റെയും ഓരോ മൂലകളിൽ വെളുത്ത നിറത്തിൽ ഈ രണ്ടു വരകൾ തുന്നിപ്പിടിപ്പിച്ചതും ചുവപ്പ് നിറത്തോടുകൂടിയതും, കറുത്ത ബട്ടണുകൾ ഘടിപ്പിച്ചതുമായ പ്രെന്റ് ഓപ്പൺ ഹാഫ് കൈ ഷർട്ട്—1
7. ഇരുവശങ്ങളിൽ Wisdom എന്നും മുന്നിൽ Adidas എന്നു ചുവപ്പു നിറത്തിൽ എഴുത്തുള്ളതുമായ വെള്ളതൊപ്പി—1
8. വൈലററ്, വെള്ള, പച്ച എന്നിനിറങ്ങളിൽ ഡിസൈനുകളോടു കൂടിയ ലുങ്കി എണ്ണം—1
9. ഇളംപച്ച വെള്ള എന്നി കളറിൽ ഡിസൈനുകളോടു കൂടിയ ടർക്കിഷ് ടവ്വൽ—1

M. THYAGARAJAN,
*Judicial 1st Class Magistrate.*

Sulthan Battery.

Reg. No. KL/TV/(N)/12





# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXIX] Trivandrum, Tuesday, 10th April 1984/21st Chaithra 1906 (Saka) [No. 15

PART III

## Department of Municipal Administration

### കൊല്ലം മുനിസിപ്പാലിറ്റി

നമ്പർ ആർ 13-14890/80. 1984 ജനുവരി 12.

കേരളാ മുനിസിപ്പാലിറ്റീസ് (അക്വിസിഷൻ ആന്റ് ട്രാൻസ്ഫർ ഓഫ് ഇമ്മൂവബിൾ പ്രോപ്പർട്ടീസ്) റൂൾസ് 1962, 8-ാം ചട്ടമനുസരിച്ച് പ്രസിദ്ധപ്പെടുത്തുന്ന നോട്ടീസ്.

കൊല്ലം മുനിസിപ്പൽ കൗൺസിൽ കന്റോൺമെന്റ് സൗത്ത് വാർഡിൽ ചിന്നക്കട നിർമ്മിച്ചിട്ടുള്ള "എ" ബ്ലോക്ക്" ഷോപ്പ് കം ഓഫീസ് കെട്ടിടത്തിലെ നാലും അഞ്ചും നിലകൾ ഉൾപ്പെടുന്ന 8,800 ച. അടി വിസ്തീർണ്ണമുള്ള ഓഫീസ് ഹാളുകൾ പ്രതിമാസം 24,000 രൂപ വാടകയ്ക്ക് നിലവിലുള്ള മുനിസിപ്പൽ വ്യവസ്ഥകൾക്കും മുനിസിപ്പൽ അഡ്മിനിസ്ട്രേഷൻ ഡയറക്ടറുടെ അംഗീകാരത്തിനും വിധേയമായി പോസ്റ്റ് ആന്റ് ടെലഗ്രാഫ് ഡിപ്പാർട്ടുമെന്റിന്റെ കൊല്ലം ഡിവിഷണൽ എഞ്ചിനീയർ ടെലിഗ്രാഫ്സിന് 5 വർഷത്തേക്കും തുടർന്ന് ഒരു വർഷത്തേക്കുകൂടി റന്യൂ ചെയ്യുന്നമെന്നുള്ള വ്യവസ്ഥയോടുകൂടി വാടകയ്ക്ക് നൽകുന്നതിന് കൊല്ലം മുനിസിപ്പൽ കൗൺസിൽ 19-11-1983-ലെ യോഗത്തിൽ 42-ാമത് ഇനമായി തീരുമാനിച്ചിട്ടുള്ള വിവരം ഇതിനാൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

(ഒപ്പ്)
മുനിസിപ്പൽ കമ്മീഷണർ.

കൊല്ലം.

### പുനലൂർ മുനിസിപ്പാലിറ്റി

1960-ലെ (1961-ലെ 14-ാം നമ്പർ ആക്റ്റ്) കേരള മുനിസിപ്പാലിറ്റീസ് നിയമം 370-ാം വകുപ്പു പ്രകാരം പുനലൂർ മുനിസിപ്പാലിറ്റിയിൽ നിന്നും പൊതു ജനങ്ങളുടെ അറിവിലേക്കായി പരസ്യപ്പെടുത്തുന്നത്

1984 ജനുവരി 7.

നമ്പർ ഇ2-6229/83.

പ്രസ്തുത കേരളാ മുനിസിപ്പൽ നിയമം 363-ാം വകുപ്പ് 3-ാം ഉപവകുപ്പനുസരിച്ച് പുനലൂർ മുനിസിപ്പൽ അതിർത്തിക്കുള്ളിൽ താഴെ വിവരിക്കും പ്രകാരമുള്ള പട്ടികകൾക്ക് വിധേയമായും ടി ആക്റ്റിലെ വിവിധ വകുപ്പുകൾക്കനുസൃതമായും 1-4-1984 മുതൽ ഫീസ് നിരക്കുകൾ പുനർ നിർണ്ണയം ചെയ്ത് ഭേദഗതി ചെയ്ത് നിജപ്പെടുത്തുന്നതിനും ലൈസൻസ് അനുവദിക്കുന്നതിനും മുനിസിപ്പൽ കൗൺസിൽ തീരുമാനിച്ചിട്ടുണ്ടെന്നുള്ള വിവരം പൊതു ജനങ്ങളുടെ അറിവിലേക്കായി പരസ്യപ്പെടുത്തിയിരിക്കുന്നു.

#### കെട്ടിടങ്ങളുടെ പ്ലാൻ അംഗീകരിക്കൽ —പാർപ്പിടങ്ങളും അതിനോടനുബന്ധിച്ചുള്ള കെട്ടിടങ്ങളും

I സെല്ലാർ:—

| | |
|---|---|
| (1) 100 ച. മീറ്റർ വരെ തറ വിസ്തീർണ്ണമുള്ളവ | ഓരോ 10 ച. മീറ്ററിനോ അതിന്റെ ഭാഗത്തിനോ 6 രൂപാ വീതം കുറഞ്ഞത് 10 രൂപ |
| (2) 100 ച. മീറ്ററിനുമേൽ 200 ച. മീറ്റർ വരെ തറ വിസ്തീർണ്ണമുള്ളവ | ഓരോ 10 ച. മീറ്ററിനോ അതിന്റെ ഭാഗത്തിനോ 8 രൂപ വീതം |
| (3) 200 ച. മീറ്ററിനു മേൽ തറ വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീറ്ററിനോ അതിന്റെ ഭാഗത്തിനോ 10 രൂപ വീതം |

| | |
|---|---|
| II (എ) ഗ്രൗണ്ട് ഫ്ളോർ (ഒന്നാം നില) : | |
| (1) 100 ച. മീററർ വരെ തറ വിസ്തീർണ്ണമുള്ളവ (മേൽക്കൂര, ഓല, ഷീററ്, ഓട് മുതലായവ കൊണ്ടു മാത്രം നിർമ്മിക്കുന്നതിന്) | ഓരോ 10 ച. മീററിനും അതിന്റെ ഭാഗത്തിനും 3 രൂപ ഏററവും കുറഞ്ഞത് 5 രൂപ |
| (2) 100 ച. മീററർ മുതൽ 200 ച. മീററർ വരെ തറ വിസ്തീർണ്ണമുള്ളവ (മേൽക്കൂര, ഓല, ഷീററ്, ഓട് മുതലായവ കൊണ്ട് നിർമ്മിക്കുന്നതിനു മാത്രം) | ഓരോ 10 ച. മീററിനും അതിന്റെ ഭാഗത്തിനും 5 രൂപ വീതം |
| (3) 200 ച. മീററിനു മേലുള്ള തറ വിസ്തീർണ്ണത്തിന് (മേൽക്കൂര, ഓല ഷീററ്, ഓട് മുതലായവ കൊണ്ട് നിർമ്മിക്കുന്നതിന് മാത്രം) | ഓരോ 10 ച. മീററിനും അതിന്റെ ഭാഗത്തിനോ 6 രൂപ വീതം |
| (ബി) ഗ്രൗണ്ട് ഫ്ളോർ (ഒന്നാം നില) | |
| (1) 100 ച. മീററർ വരെ തറ വിസ്തീർണ്ണമുള്ള (മേൽക്കൂര കോൺക്രീററ്) | ഓരോ 10 ച. മീററിനും അതിന്റെ ഭാഗത്തിനും 5 രൂപ ഏററവും കുറഞ്ഞത് 10 രൂപ |
| (2) 100 ച. മീററർ മുതൽ 200 ച. മീററർ വരെ തറ വിസ്തീർണ്ണമുള്ളവ (മേൽകൂര കോൺക്രീററ്) | ഓരോ 10 ച. മീററിനും അതിന്റെ ഭാഗത്തിനോ 10 രൂപ |
| (3) 200 ച. മീററിന് മേലുള്ള തറവിസ്തീർണ്ണത്തിന് (മേൽക്കൂര കോൺക്രീററ്) | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 12 രൂപ വീതം |
| III രണ്ടാം നില (ഫസ്ററ് ഫ്ളോർ) : | |
| (1) 100 ച. മീററർ വരെയുള്ള തറ വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 15 രൂപ വീതം |
| (2) 100 ച. മീററിനുമേൽ 200 ച. മീററർ വരെയുള്ള വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 18 രൂപ വീതം |
| (3) 200 ച. മീററിനുമേലുള്ള വിസ്തീർണ്ണത്തിന് | ഓരോ ച. മീററിനോ അതിന്റെ ഭാഗത്തിനോ 20 രൂപ വീതം |
| IV മൂന്നാം നില (സെക്കന്റ് ഫ്ളോർ) : | |
| (1) 100 ച. മീററർ വരെയുള്ള തറ വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 20 രൂപ വീതം |
| (2) 100 ച. മീററിനുമേൽ 200 ച. മീററർ വരെയുള്ള തറ വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 25 രൂപ വീതം |
| (3) 200 ച. മീററിന് മേലുള്ള തറവിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 30 രൂപ വീതം |
| V നാലാം നില (തേർഡ് ഫ്ളോർ): | |
| (1) 100 ച. മീററർ വരെയുള്ള തറ വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 20 രൂപ വീതം |
| (2) 100 ച. മീററിനുമേൽ 200 ച. മീററർ വരെ തറ വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 25 രൂപ വീതം |
| (3) 200 ച. മീററിനുമേൽ വിസ്തീർണ്ണത്തിന് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 35 രൂപ വീതം |
| VI നാലാം നിലയ്ക്ക് മുകളിലുള്ള ഭാഗങ്ങൾക്ക് | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 40 രൂപ വീതം |
| VII പാർപ്പിട ആവശ്യങ്ങൾക്കല്ലാത്തതും കച്ചവടം തുടങ്ങിയ മററാവശ്യങ്ങൾക്കായി നിർമ്മിക്കുന്ന കെട്ടിടങ്ങൾക്ക് | പാർപ്പിടകെട്ടിടങ്ങളുടെ ഫീസ് നിരക്കിന്റെ 25% കൂടുതൽ |
| VIII സർക്കാർവക കെട്ടിടങ്ങൾ പണിയുന്നതിന് | ഫീസില്ല. നിയമാനുസൃതമായ അനുവാദം വാങ്ങിയിരിക്കണം |
| IX മതിലുകൾ (Compound wall) | 10 മീററിനോ അതിന്റെ ഭാഗത്തിനോ 3 രൂപ വീതം കുറഞ്ഞത് 10 രൂപ |
| X കക്കൂസുകൾ & കിണറുകൾ | |
| (1) ഇ.എസ്.പി. കക്കൂസുകൾ | 3 രൂപ |
| (2) സെപ്റ്റിക് ടാങ്ക് കക്കൂസുകൾ | ഓരോന്നിനും 10 രൂപ വീതം |
| (3) കിണറുകൾ | കിണർ ഒന്നിന് 5 രൂപ വീതം |
| XI ഉയർന്ന വിതാനമുള്ള ജല സംഭരണികൾ (വാട്ടർ ടാങ്ക്) | ജലസംഭരണി ഒന്നിന് 10 രൂപ വീതം |
| XII കുടിലുകൾ: | |
| (1) 25 ച. മീററർ വരെ തറ വിസ്തീർണ്ണമുള്ളവയ്ക്ക് | ഫീസില്ല. നിയമാനുസൃതമായ അനുവാദം വാങ്ങണം |
| (2) 25 ച. മീററിനുമേൽ തറ വിസ്തീർണ്ണമുള്ളതിന് | കൂടുതലുള്ള ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 1 രൂപ വീതം |

| | |
|---|---|
| XIII താൽക്കാലിക ഷെഡ്ഡുകൾ, പന്തലുകൾ, സ്റ്റാളുകൾ തുടങ്ങിയവ | |
| (1) താൽക്കാലിക ഷെഡ്ഡുകൾ | ആദ്യത്തെ 10 ച. മീററിന് 5 രൂപ തുടർന്നുള്ള ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 3 രൂപ വീതം |
| (2) പന്തലുകൾ (വിവാഹം, ധർമ്മസ്ഥാപനങ്ങൾ, മതപരമായ ചടങ്ങുകൾ എന്നിവയുടെ ആവശ്യാർത്ഥമുള്ളവ ഒഴികെ) | ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 2 രൂപ വീതം |
| (3) ഉത്സവാഘോഷങ്ങൾ സംബന്ധിച്ച് വഴിയരികിൽ സ്റ്റാളുകളില്ലാതെ കച്ചവടം നടത്തുന്നതിന് | ഓരോ ച. മീററിനോ അതിന്റെ ഭാഗത്തിനോ 3 രൂപ വീതം |
| (4) ഉത്സവാഘോഷങ്ങൾ സംബന്ധിച്ചുള്ള സ്റ്റാളുകൾ | ആദ്യത്തെ 10 ച. മീററിന് 15 രൂപ, തുടർന്നുള്ള ഓരോ 10 ച. മീററിനോ അതിന്റെ ഭാഗത്തിനോ 10 രൂപ വീതം |
| XIV കെട്ടിടത്തിന് റിപ്പയർ (ഘടനപരമായ മാററമില്ലാതെ) | |
| (1) വീട് റിപ്പയർ | 10 രൂപ |
| (2) പാർപ്പിടങ്ങളല്ലാത്ത മററു കെട്ടിടങ്ങൾ | 20 രൂപ |
| (3) കടകളുടെ പലകക്കൂട്ടു മാററി റോളിംഗ് ഷട്ടർ സ്ഥാപിക്കുന്നതിന് | ഓരോ ഷട്ടറിന് 50 രൂപാ വീതം |
| XV കെട്ടിട നിർമ്മാണ സ്ഥലങ്ങളുടെ അംഗീകാരം (Site approved) | |
| (1) 100 ച. മീററർ വരെ വിസ്തീർണ്ണമുള്ളവ | 5 രൂപ |
| (2) 200 ച. മീററർ വരെ തറ വിസ്തീർണ്ണമുള്ളവ | 10 രൂപ |
| (3) മൂന്നു നിലകളോ കൂടുതലോ ഉള്ള ബഹുനില കെട്ടിടങ്ങൾ | 25 രൂപ |

XVI ലൈസൻസുകളുടെ കാലാവധി പുതുക്കൽ :

1. മുനിസിപ്പൽ ആക്ററ് പ്രകാരം കെട്ടിടനിർമ്മാണ ലൈസൻസുകളുടെ കാലാവധി തീരുന്ന തീയതിക്ക് 15 ദിവസം മുമ്പു തന്നെ പുതുക്കുവാനുള്ള അപേക്ഷകൾ ലഭിച്ചിരിക്കേണ്ടതാണ്. വീഴ്ച വരുത്തുന്നവരുടെ ലൈസൻസുകൾ പിന്നീട് നീട്ടി കൊടുക്കുന്നതല്ലാത്തതും വീണ്ടും പുതിയ ലൈസൻസ് എടുക്കേണ്ടതുമാണ്.
2. ലൈസൻസ് പുതുക്കുവാനുള്ള അപേക്ഷാഫീസ് നിയമപ്രകാരം പ്രസ്തുത കെട്ടിടത്തിനാവശ്യമായ ഫീസിന്റെ പകുതിയാണ്.
3. ഇപ്രകാരം പരമാവധി നാലുപ്രാവശ്യം മാത്രമേ ലൈസൻസ് പുതുക്കുകയുള്ളൂ.
4. അനുവാദം കിട്ടാതെ പണിയാരംഭിക്കുന്ന കെട്ടിടങ്ങൾക്ക് ചട്ടങ്ങൾക്കനുസൃതമായി അനുവാദം നൽകുന്നതിനപേക്ഷിക്കുമ്പോൾ ലൈസൻസ് ഫീസിനും കോമ്പൗണ്ടിംഗ് ഫീസിനും പുറമേ കമ്മീഷണർ നിശ്ചയിക്കുന്ന പിഴ കൂടി അടക്കേണ്ടതാണ്.
5. ലൈസൻസുകളുടെ കാലാവധി അനുവാദപത്രം അംഗീകരിക്കുന്ന തീയതി മുതൽ 100 ച. മീററിൽ താഴെ വിസ്തീർണ്ണമുള്ളവയ്ക്ക് 6 മാസവും 100 ച. മീ. കൂടുതൽ വിസ്തീർണ്ണമുള്ളവയ്ക്ക് ഒരു വർഷവുമായിരിക്കും.

| | |
|---|---|
| XVII കെട്ടിടം പണിയുന്നതിനുള്ള സാധനസാമഗ്രികൾ, വിറക്, തടി, വൈക്കോൽ മുതലായവ പൊതു വീഥികളിലോ മററു പൊതു സ്ഥലത്തോ ഇറക്കുകയോ ശേഖരിക്കുകയോ ചെയ്യുന്നതിന് | ഓരോ ച. മീററിനും അതിന്റെ ഭാഗത്തിനും ദിവസം ഒന്നിന് 1 രൂപ വീതം |

കുറിപ്പ്.—ഇപ്രകാരം പ്രത്യേക കാരണങ്ങൾ കൂടാതെ 7 ദിവസത്തിൽ കൂടുതൽ സമയം അനുവദിക്കുന്നതല്ല. ഗതാഗത തടസമുണ്ടാകുമെന്നു ബോദ്ധ്യമുള്ള സ്ഥാനങ്ങളിൽ അനുവാദം നൽകുന്നതല്ല.

| | |
|---|---|
| XVIII അംഗീകരിച്ച പ്ലാനുകളുടെ പകർപ്പ് നൽകുന്നതിന്.— | |
| (1) 100 ച. മീ. വരെ തറ വിസ്തീർണ്ണമുള്ളവയ്ക്ക് (ഹാജരാക്കുന്ന ഓരോ കോപ്പിക്കും) | 15 രൂപ |
| (2) 100 ച. മീററിൽ കൂടുതൽ തറ വിസ്തീർണ്ണമുള്ളവ | 30 രൂപ |
| XIX (1) റോഡരുകിൽ പരസ്യത്തിനായി സ്ഥാപിക്കുന്ന ബോർഡുകൾ | ഒരു ച. മീററിനോ അതിന്റെ ഭാഗത്തിനോ ഒരു വർഷത്തേക്ക് 25 രൂപ വീതം |
| (2) മുനിസിപ്പാലിററിവക കെട്ടിടങ്ങളിൽ സ്ഥാപിക്കുന്നതിന് | ഒരു ച. മീററിനോ അതിന്റെ ഭാഗത്തിനോ പ്രതിമാസം 10 രൂപ വീതം |
| XX പകർപ്പ് ഫീസ്.— | |
| (1) വസ്തുനികുതി, ഡിമാന്റ് രജിസ്ററർ, വസ്തുനികുതി ഖാ രജിസ്ററർ, തൊഴിൽനികുതി ഡിമാന്റു രജിസ്ററർ അഥവാ മറെറതെങ്കിലും ഇവയുടെ ഇന വിവരത്തിന്റെയും പകർപ്പിന് ഓരോ ഷീററിനും | 5 രൂപ |

XXI തിരച്ചിൽ ഫീസ്

(1) ആവശ്യപ്പെട്ട പ്രമാണം നടപ്പു വർഷത്തിനു മുൻപുള്ള കൊല്ലങ്ങളിലേതാണെങ്കിൽ താഴെ പറയുന്ന നിരക്കിൽ ഫീസ് വസൂൽ ചെയ്യേണ്ടതാണ്.

| | |
|---|---|
| (എ) നടപ്പു വർഷത്തിന് മുൻപുള്ളതും അഞ്ചു വർഷത്തിനുമേൽ പഴക്കമില്ലാത്തതുമായ പ്രമാണങ്ങൾ | 3 രൂപ |
| (ബി) അഞ്ചു വർഷത്തിനുമേൽ പഴക്കമുള്ളതും 10 വർഷത്തിൽ കൂടുതൽ പഴക്കമില്ലാത്തതുമായ പ്രമാണങ്ങൾ | 5 രൂപ |
| (സി) പത്തു വർഷത്തിനുമേൽ പഴക്കമുള്ളതും എന്നാൽ 20 വർഷത്തിൽ കൂടുതൽ പഴക്കമില്ലാത്തതുമായ പ്രമാണങ്ങൾ | 10 രൂപ |
| (ഡി) 20 വർഷത്തിനുമേൽ പഴക്കമുള്ള പ്രമാണങ്ങൾക്ക് | 20 രൂപ |

കുറിപ്പ്.—അപേക്ഷകന് ആവശ്യമുള്ള ഏതു വർഷമാണെന്നറിയില്ലെങ്കിൽ ആദ്യത്തെ വർഷത്തെ കൂട്ടാതെ തുടർച്ചയായ ഓരോ വർഷത്തെയും റിക്കാർഡുകൾ തിരയുന്നതിന് 3 രൂപ വീതം ഫീസ് ഈടാക്കുന്നതാണ്.

| | |
|---|---|
| XXII (എ) മുനിസിപ്പൽ ടൗൺ മാപ്പ് ഒന്നിന് | 25 രൂപ |
| (ബി) ലേ ഔട്ട് പ്ലാൻ 100 ച. മീററും അതിന്റെ ഭാഗത്തിനും | 10 രൂപ |

കുറിപ്പ്:—പകർപ്പ് 4 ദിവസത്തിനുള്ളിൽ ആവശ്യമുണ്ടെങ്കിൽ അർജന്റ് ഫീസായി 5 രൂപ കൂടി അടയ്ക്കണം.

(ഒപ്പ്)
മുനിസിപ്പൽ കമ്മീഷണർ.

---

## പാലക്കാട് മുനിസിപ്പാലിററി വിനോദ നികുതി ബൈലാ

No. T9-1013/82.

1. ഈ നിയമാവലിക്ക് പാലക്കാട് മുനിസിപ്പാലിററി വിനോദനികുതി ബൈലാ എന്നു പേർ പറയാം.

2. ഈ നിയമാവലി കേരളാ ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ പ്രാബല്യത്തിൽ വരുന്നതാണ്.

3. നിർവചനങ്ങൾ :—ഈ നിയമാവലിയിൽ സന്ദർഭത്തിന് മററു പ്രകാരത്തിൽ ആവശ്യമില്ലാത്ത പക്ഷം,—

(1) "ആക്ട്" എന്നാൽ 1961-ലെ കേരള വിനോദനികുതി ആക്ട് (1961-ലെ 20-ാം നമ്പർ ആക്ട്) എന്നർത്ഥമാകുന്നു.
(2) മുനിസിപ്പാലിററി എന്നാൽ പാലക്കാട് മുനിസിപ്പാലിററി എന്നർത്ഥമാകുന്നു.
(3) "ഗവൺമെന്റ്" എന്നാൽ കേരളാ ഗവൺമെന്റ് എന്ന് അർത്ഥമാകുന്നു.
(4) "കളക്ടർ" എന്നാൽ ജില്ലാ കളക്ടർ എന്നർത്ഥമാകുന്നു.
(5) "കാര്യനിർവ്വഹണാധികാരസ്ഥൻ" എന്നാൽ കേരള മുനിസിപ്പാലിററീസ് ആക്ട് 19-ാം വകുപ്പ് അനുസരിച്ച് നിയമിക്കപ്പെട്ട കാര്യനിർവ്വഹണാധികാരസ്ഥൻ എന്നർത്ഥമാകുന്നു.
(6) "ചട്ടങ്ങൾ" എന്നാൽ 1962-ലെ കേരളാ വിനോദ നികുതി ചട്ടങ്ങൾ എന്നർത്ഥമാകുന്നു.

4. ആക്ടിലെ 7 (1), 7 (3) എന്നീ വകുപ്പുകൾ അനുസരിച്ച് പ്രത്യേകമായി അതാതു കാലത്ത് മുനിസിപ്പാലിററിയാൽ ഒഴിവാക്കപ്പെടുന്ന പ്രദർശനങ്ങൾ ഒഴികെ മുനിസിപ്പൽ അതിർത്തിയിൽവെച്ച് നടത്തുന്ന എല്ലാ വിനോദ പ്രദർശനങ്ങൾക്കും ആക്ട് 3-ാം വകുപ്പു പ്രകാരം 30% (മുപ്പതു ശതമാനം) വിനോദനികുതി ഈടാക്കുന്നതാണ്. ടിക്കററുകൾ അനുസരിച്ചാണ് പ്രദർശന ഉടമ നികുതി അടയ്ക്കുവാൻ ഉദ്ദേശിക്കുന്നതെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെടുന്ന തുക ഡിപ്പോസിററായി മുനിസിപ്പാലിററിയിൽ ഒടുക്കേണ്ടതാണ്. വിനോദ നികുതിയോടുകൂടി 60% (അറുപതു ശതമാനം) അധിക വിനോദ നികുതിയും, പ്രദർശന നികുതിയും പ്രദർശന നികുതി സർചാർജ്ജും വിനോദ നികുതി ചട്ടങ്ങളിൽ പ്രതിപാദിച്ച സമയത്ത് മുനിസിപ്പാലിററിയിൽ അടച്ച് രസീതി വാങ്ങേണ്ടതാണ്.

4. (എ) ഓരോ നാടക പ്രദർശനത്തിനും 25 രൂപയും (ഇരുപത്തി അഞ്ചു രൂപ) വീതവും ഓരോ സർക്കസ് പ്രദർശനത്തിന് 15 രൂപ (പതിനഞ്ച് രൂപ) വീതവും വിനോദ നികുതി ഈടാക്കുന്നതാണ്.

5. ആക്ടിലെ 2-ാം വകുപ്പു പ്രകാരം സർക്കാർ പുറപ്പെടുവിക്കുന്ന ചട്ടങ്ങൾ കണിശമായും പാലിക്കേണ്ടതാണ്.

6. ഈ നിയമാവലിയിൽ എന്തുതന്നെ പ്രസ്താവിച്ചിരുന്നാലും ആക്ട് 4-ാം വകുപ്പുപ്രകാരം ഏതെങ്കിലും തരത്തിൽപ്പെട്ട പ്രദർശനത്തിനുള്ള വിനോദ നികുതി ഒരു മൊത്തത്തുകയായി പ്രത്യേക കാലത്തേക്ക് കോമ്പൗണ്ടുചെയ്യുവാൻ മുനിസിപ്പാലിററിക്ക് അധികാരമുണ്ടായിരിക്കുന്നതാണ്. അപ്രകാരം കോമ്പൗണ്ട് ചെയ്യുന്ന നികുതി അപ്പപ്പോൾ മുനിസിപ്പാലിററി നിശ്ചയിക്കുന്ന വ്യവസ്ഥകൾക്കു വിധേയമായി അടച്ചു കൊള്ളേണ്ടതാണ്.

7. പ്രദർശനം നടത്തുന്ന ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിന് കുറഞ്ഞത് 7 (ഏഴു) ദിവസം മുമ്പെങ്കിലും പ്രദർശനം നടത്തുന്നതിനുള്ള അനുവാദത്തിനായി കാര്യനിർവ്വഹണാധികാരസ്ഥന് രേഖാമൂലം അപേക്ഷിക്കേണ്ടതും അപേക്ഷയിൽ താഴെ കൊടുത്തിരിക്കുന്ന വിവരങ്ങൾ ഉണ്ടായിരിക്കേണ്ടതുമാണ്.

(1) ഉടമസ്ഥന്റെ പേരും മേൽവിലാസവും.
(2) പ്രദർശനത്തിന്റെ സ്ഥലവും സമയവും കാലവും.
(3) ക്ലാസുകളും നിരക്കുകളും പ്രദർശനത്തിന്റെ സ്വഭാവവും കാര്യനിർവ്വഹണാധികാരസ്ഥൻ നിർദ്ദേശിക്കുന്ന മററു വിവരങ്ങളും.

8. മേൽ ഏഴാം വകുപ്പിൽ പറഞ്ഞിരിക്കുന്ന വിവരങ്ങൾ അടങ്ങിയിട്ടില്ലാത്ത അപേക്ഷകൾ പരിഗണിക്കപ്പെടുന്നതല്ല. കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്ന് തോന്നുന്ന നിബന്ധനകൾക്കും നിയന്ത്രണങ്ങൾക്കും വിധേയമായി പ്രദർശനത്തിനുള്ള അനുമതി നൽകാവുന്നതാണ്. അനുമതി ഉത്തരവിൽ പറഞ്ഞിരിക്കുന്ന ഏതെങ്കിലും നിബന്ധനകളോ നിയന്ത്രണങ്ങളോ എതിരായി പ്രദർശന ഉടമ പ്രവർത്തിക്കുകയോ ഏതെങ്കിലും വിധത്തിലുള്ള കപടമാർഗ്ഗങ്ങളിലൂടെ അനുമതി കൈവശമാക്കുകയോ ചെയ്താൽ കാര്യനിർവ്വഹണാധികാരസ്ഥന് അനുമതി റദ്ദ് ചെയ്യാനോ തിരുത്താനോ സസ്പെൻറ് ചെയ്യാനോ അധികാരം ഉണ്ടായിരിക്കുന്നതാണ്.

9. കാര്യനിർവ്വഹണാധികാരസ്ഥനോ മുനിസിപ്പാലിറ്റി പ്രത്യേകമായി ഈ ആവശ്യത്തിലേക്ക് അധികാരപ്പെടുത്തുന്ന മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ പ്രദർശനം നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ ഏതൊരു പ്രദർശന സ്ഥലത്തും പ്രവേശിക്കാവുന്നതും ആക്റ്റിലെയും ചട്ടങ്ങളിലെയും ഈ നിയമാവലിയിലെയും വ്യവസ്ഥകൾ പാലിച്ചിട്ടുണ്ടോ എന്നു പരിശോധിക്കാവുന്നതുമാണ്.

10. ഈ നിയമാവലി പ്രകാരം ഏതൊരു അനുമതിയിലും കാര്യനിർവ്വഹണാധികാരസ്ഥൻ ഒപ്പു വെയ്ക്കേണ്ടതും പ്രദർശനത്തിന്റെ കാലം, നിബന്ധനകൾ മുതലായവ അനുമതിയിൽ ചേർത്തിരിക്കേണ്ടതുമാണ്.

11. നേരിട്ടുള്ള അറിവ് മുഖേനയോ 9-ാം വകുപ്പിൽ പ്രസ്താവിക്കുന്ന ഉദ്യോഗസ്ഥന്മാരുടെ റിപ്പോർട്ട് മുഖേനയോ ഏതെങ്കിലും ക്രമക്കേടുകൾ ഉള്ളതായി ബോദ്ധ്യപ്പെട്ടാൽ കാര്യനിർവ്വഹണാധികാരസ്ഥന് പ്രദർശനം നിറുത്തി വെയ്ക്കുക തുടങ്ങിയുള്ള നടപടികൾ സ്വീകരിക്കുന്നതിന് അധികാരമുണ്ടായിരിക്കുന്നതാണ്.

12. അനുമതി റദ്ദു ചെയ്യുകയോ, സസ്പെൻറു ചെയ്യുകയോ അനുമതിയുടെ കാലാവധി അവസാനിപ്പിക്കുകയോ ചെയ്തു കഴിഞ്ഞാൽ പിന്നീട് പ്രസ്തുത റദ്ദാക്കലോ, സസ്പെൻഷനോ പിൻവലിക്കുകയോ അനുമതി പുതുക്കുകയോ ചെയ്യുന്നതുവരെയുള്ള കാലം അനുമതി ഇല്ലാത്തതായി കണക്കാക്കുന്നതായിരിക്കും.

13. അനുമതി റദ്ദ് ചെയ്യുകയോ സസ്പെൻറ് ചെയ്യുകയോ ചെയ്യുന്ന കാര്യത്തിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ ഏതൊരു കൽപ്പനയും രേഖാമൂലം ആയിരിക്കേണ്ടതും അങ്ങനെ ചെയ്യാനുള്ള കാരണം അതിൽ കാണിച്ചിരിക്കേണ്ടതുമാണ്.

14. (എ) പ്രദർശനത്തിന്റെ ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിന് 3 ദിവസം മുൻപായി വിൽക്കാൻ ഉദ്ദേശിക്കുന്ന എല്ലാ ടിക്കററുകളും മുനിസിപ്പൽ ഓഫീസിൽ ഹാജരായി സീൽവെയ്ക്കുകയോ, സ്റ്റാമ്പ് ചെയ്യുകയോ ചെയ്തു കൊള്ളേണ്ടതാണ്. ടിക്കററുകളോടൊപ്പം ക്ലാസുകളുടെ എണ്ണം ടിക്കററിന്റെ വില ഓരോ ക്ലാസിലുമുള്ള ടിക്കററുകളുടെ എണ്ണം എന്നിവ കാണിക്കുന്ന ഒരു സ്റ്റേററുമെന്റ് കൂടി സമർപ്പിച്ചിരിക്കേണ്ടതാണ്. മേൽപ്രകാരം ചെയ്യുന്നതിനുള്ള സമയപരിധി മതിയായ കാരണങ്ങളാൽ 24 മണിക്കൂറിനു മുൻപു വരെയായി കാര്യനിർവ്വഹണാധികാരസ്ഥന് ഇളവുചെയ്തു കൊടുക്കുന്നതാണ്.

(ബി) ഉപചാരമായതും സൗജന്യമായതുമായ ടിക്കററുകൾ ഓരോ ക്ലാസിലേക്കും ആകെ അനുവദിച്ചിട്ടുള്ള പ്രവേശനത്തിന്റെ 5% (അഞ്ചു ശതമാനം) ത്തിൽ കൂടുതൽ പാടുള്ളതല്ല.

15. കാര്യനിർവ്വഹണാധികാരസ്ഥന്റെ ആഫീസിൽ ലഭിക്കുന്ന ടിക്കററുകൾ സീൽ വെച്ചശേഷം മടക്കി കൊടുക്കേണ്ടതും, നികുതി പിരിക്കുവാൻ വേണ്ടുന്ന ഏർപ്പാടുകൾ ചെയ്യേണ്ടതുമാണ്. ഈ സംഗതിയിൽ കാര്യനിർവ്വഹണാധികാരസ്ഥൻ പുറപ്പെടുവിക്കുന്ന എല്ലാ നിർദ്ദേശങ്ങളും പ്രദർശന ഉടമസ്ഥൻ അനുസരിക്കേണ്ടതാണ്. മുനിസിപ്പാലിറ്റിയുടെ സീലോ, ലേബലോ, സ്റ്റാമ്പോ ഇടാത്ത ടിക്കററുകൾ വിൽക്കുവാൻ പാടില്ലാത്തതാകുന്നു.

16. മുനിസിപ്പാലിററിയിലേക്ക് ലഭിക്കേണ്ട നികുതി യഥാസമയം ഈടാക്കുന്നതിനുവേണ്ടി കാര്യനിർവ്വഹണാധികാരസ്ഥൻ നിശ്ചയിക്കുന്ന ഒരു തുക പ്രദർശനത്തിന്റെ ഉടമസ്ഥൻ ഡിപ്പോസിററായി മുനിസിപ്പാലിററിയിൽ അടയ്ക്കേണ്ടതും പ്രസ്തുത ഡിപ്പോസിററ് സംഖ്യ നികുതി ഉൾപ്പെടെയുള്ള എല്ലാ ബാദ്ധ്യതയും തീർത്തതിനുശേഷം ഉടമസ്ഥനു മടക്കികൊടുക്കുകയോ ടിയാന്റെ ആവശ്യപ്രകാരം നികുതിയിനങ്ങളിലേക്ക് മാററം ചെയ്യുകയോ ചെയ്യാവുന്നതാണ്.

17. മേൽപ്പറഞ്ഞ 16-ാം വകുപ്പുപ്രകാരം പ്രദർശന ഉടമ വെച്ചിരിക്കുന്ന ഡിപ്പോസിററ് തുകയ്ക്കുള്ള ടിക്കററുകൾ മാത്രമേ ഓരോ സമയവും സീൽ വെച്ചു കൊടുക്കപ്പെടുകയുള്ളു.

18. ആക്റ്റിലെ 4-ാം വകുപ്പുപ്രകാരം നികുതി ഒരിക്കൽ ഒന്നായി വാങ്ങുകയാണെങ്കിൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ രേഖാമൂലമായ അനുമതി കൂടാതെ പ്രദർശന ഉടമസ്ഥൻ ഓരോ ക്ലാസിന്റെയും ടിക്കററിന്റെ വിലയിൽ വ്യത്യാസം വരുത്തുവാൻ പാടില്ലാത്തതാകുന്നു.

19. അർദ്ധരാത്രി കഴിഞ്ഞ് 1.30 മണിക്ക് ശേഷമോ രാവിലെ 6 മണിക്കു മുൻപോ കാര്യനിർവ്വഹണാധികാരസ്ഥന്റെ മുൻകൂട്ടിയുള്ള രേഖാമൂലമായ അനുമതി കൂടാതെയുള്ള യാതൊരു പ്രദർശനവും നടത്തുവാൻ പാടുള്ളതല്ല.

20. പ്രദർശനത്തിന്റെ ഉടമസ്ഥൻ ഓരോ പ്രദർശനവും കഴിഞ്ഞ് തൊട്ടടുത്ത പ്രവർത്തി ദിവസം പകൽ 12 മണിക്ക് മുൻപായി ടിക്കററിന്റെ വിൽപ്പനയുടെയും നികുതിയുടെയും വിശദവിവരങ്ങൾ കാണിക്കുന്ന സ്റ്റേററുമെന്റുകൾ മുനിസിപ്പൽ ആഫീസിൽ സമർപ്പിച്ചു കൊള്ളേണ്ടതും പ്രസ്തുത സ്റ്റേററുമെന്റിൽ പ്രദർശന ഉടമയോ, അദ്ദേഹം അധികാരപ്പെടുത്തുന്ന ആളോ ഒപ്പു വെയ്ക്കേണ്ടതുമാണ്. സിനിമ പ്രദർശനത്തെ സംബന്ധിച്ചിടത്തോളം മേൽ നിർദ്ദേശിച്ചിട്ടുള്ളതും കൂടാതെ പ്രദർശന ഉടമ ഫിലിം വിതരണക്കാർക്ക് നൽകുന്നതായ ഡെയിലി കളക്ഷൻ റിപ്പോർട്ടിന്റെ ഒരു പ്രതിയുംകൂടി സമർപ്പിക്കേണ്ടതും, പ്രസ്തുത ഡി.സി.ആർ.ൽ ഫിലിം റെപ്രസെന്ററിവും പ്രദർശന ഉടമയോ അദ്ദേഹം അധികാരപ്പെടുത്തുന്ന ആളോ ഒപ്പു വെയ്ക്കേണ്ടതും ടിക്കററ് അച്ചടിച്ചതിന്റെ കണക്കും ബാക്കിവരുന്ന ടിക്കററും കാര്യനിർവ്വഹണാധികാരസ്ഥൻ ആവശ്യപ്പെട്ടാൽ കാണിക്കേണ്ടതുമാണ്. ഗേററിൽ ശേഖരിക്കുന്ന ടിക്കററുകളും മറെറല്ലാ വിധത്തിലുള്ള കണക്കുകളും കാര്യനിർവ്വഹണാധികാരസ്ഥനോ, ഈ നിയമാവലി 9-ാം വകുപ്പു പ്രകാരം അധികാരപ്പെട്ട ഉദ്യോഗസ്ഥനോ ആവശ്യപ്പെട്ടാൽ കാണിക്കേണ്ടതാണ്.

21. ആക്റ്റിലെ 7-ാം വകുപ്പിലെ 1-ാം ഉപവകുപ്പുപ്രകാരം വിനോദ നികുതിയിൽ നിന്നും ഒഴിവാക്കുവാൻ അപേക്ഷിക്കുന്ന ഉടമസ്ഥൻ പ്രദർശന ദിവസത്തിന് 14 ദിവസം മുൻപായി കാര്യനിർവ്വഹണാധികാരസ്ഥന് അപേക്ഷ ബോധിപ്പിക്കേണ്ടതാണ്. യുക്തമെന്നു തോന്നുന്നപക്ഷം സമയ പരിധിയുടെ കാര്യത്തിൽ ഇളവു ചെയ്തു കൊടുക്കാവുന്നതാണ്. അങ്ങിനെയുള്ള അപേക്ഷയോടൊപ്പം 5 രൂപ (അഞ്ചുരൂപ) കൂടി മുനിസിപ്പാലിററിയിൽ അടയ്ക്കേണ്ടതാണ്. ഒഴിവിനുവേണ്ടി ലഭിക്കുന്ന അപേക്ഷ കാര്യനിർവ്വഹണാധികാരസ്ഥൻ റിമാർക്ക്സ് കളോടുകൂടി മുനിസിപ്പൽ കൗൺസിലിന്റെ തീരുമാനത്തിനുവേണ്ടി അയയ്ക്കേണ്ടതാണ്. കൗൺസിൽ പ്രതികൂലമായ തീരുമാനം സ്വീകരിക്കുന്നതായാൽ ഉടമസ്ഥന് ആവശ്യമെന്ന് തോന്നുന്നപക്ഷം കളക്ടർക്ക് അപ്പീൽ കൊടുക്കാവുന്നതാണ്. മുനിസിപ്പൽ കൗൺസിലിന്റെയോ കളക്ടറുടെയോ തീരുമാനം ഉണ്ടാകുന്നതിനു മുമ്പ് പ്രദർശനം നടത്തുകയാണെങ്കിൽ പ്രദർശന ഉടമ മേൽപ്രകാരമുള്ള

നികുതി സംഖ്യ ഡിപ്പോസിററായി മുനിസിപ്പാലിററിയിൽ അടക്കേണ്ടതും, ആക്ററിലെയും ചട്ടങ്ങളിലെയും ഈ നിയമാവലിയിലെയും എല്ലാ വ്യവസ്ഥകളും അനുസരിക്കേണ്ടതുമാണ്. ചെലവ് അനുവദിക്കുന്നതിന് മുമ്പു കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്നു തോന്നുന്ന ഒരു സംഖ്യ ഡിപ്പോസിററായി വെക്കുവാൻ പ്രദർശന ഉടമയോട് ആവശ്യപ്പെടാവുന്നതാണ്.

23. ആക്ററിലെ 9-ാം വകുപ്പനുസരിച്ച് മുനിസിപ്പൽ കൗൺസിൽ അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനും, കാര്യനിർവ്വഹണാധികാരസ്ഥനായി നിയമിച്ചിട്ടുള്ള മുനിസിപ്പൽ കമ്മീഷണർക്കും ഏതൊരു വിനോദ നികുതി പ്രദർശന സമയങ്ങളിലും ശരിയായ സമയങ്ങളിലോ പ്രദർശനം നടക്കുമ്പോഴോ ഗേററിൽ ശേഖരിച്ച ടിക്കററ് പരിശോധിക്കുവാൻ അധികാരപ്പെടുത്തിയിരിക്കുന്നു. ഈ ആവശ്യത്തിലേക്കായി ടി ഉദ്യോഗസ്ഥൻമാർക്ക് പ്രദർശനം നടന്നുകൊണ്ടിരിക്കുന്ന ഏതു സ്ഥലത്തും പ്രവേശിക്കാവുന്നതും പ്രവേശിച്ചിട്ടുള്ള കാണികളിൽ നിന്ന് കളിനടക്കുമ്പോഴോ, തൊട്ട് മുമ്പോ, പിമ്പോ, ആവശ്യപ്പെടുന്നപക്ഷം ടിക്കററിന്റെ പകുതി ഭാഗമോ അല്ലെങ്കിൽ സൗജന്യ പാസ്സോ പരിശോധനാർത്ഥം ആവശ്യപ്പെടാവുന്നതും കാണികൾ അത് അനുസരിക്കേണ്ടതുമാണ്. ഈ ആവശ്യത്തിലേക്കായി പ്രദർശനം കാണാൻ എത്തുന്നവർ ടിക്കററിന്റെ പകുതി ഭാഗം പ്രദർശനാവസാനംവരെ സൂക്ഷിക്കേണ്ടതാണ്.

24. ഏതൊരു വിനോദ പ്രദർശനം നടത്തുന്ന സ്ഥലത്തും കടന്ന് പരിശോധിക്കുവാനും വിനോദ നികുതി നിയമം സംബന്ധിച്ച നിയമങ്ങളും, ചട്ടങ്ങളും, ഉപനിയമങ്ങളും പൂർണ്ണമായി പാലിച്ചു വരുന്നുണ്ടോ എന്ന് സ്വയം തീരുമാനം എടുക്കുന്നതിനും നിയമങ്ങൾ, ചട്ടങ്ങൾ, ഉപനിയമങ്ങൾ എന്നിവക്ക് വിരുദ്ധമായാണ് പ്രവൃത്തിക്കുന്നത് എന്ന് ബോദ്ധ്യപ്പെടുകയോ അല്ലെങ്കിൽ ആക്ററ് 9-ാം വകുപ്പുപ്രകാരം മുനിസിപ്പാലിററി അധികാരപ്പെടുത്തിയ ചെക്കിംഗ് ആഫീസർമാരുടെ റിപ്പോർട്ട് പ്രകാരവും അത്തരം പ്രദർശനങ്ങൾ തടഞ്ഞുകൊണ്ടുള്ള കൽപ്പന പുറപ്പെടുവിക്കുന്നതിനും വേണ്ടിവന്നാൽ അത്തരം സ്ഥലം വിനോദ പ്രദർശനം നടത്തുന്നത് ബലമായി തടയുവാനും ആക്ററ് 10 (2) പ്രകാരം മുനിസിപ്പൽ കമ്മീഷണറെ അധികാരപ്പെടുത്തിയിരിക്കുന്നു. കൂടാതെ 10 (1) പ്രകാരം ഇത്തരം പ്രദർശന ഉടമയുടെ പേരിൽ പ്രോസിക്യൂഷൻ നടപടി സ്വീകരിക്കുവാനും അധികാരം നൽകിയിരിക്കുന്നു. ഈ ആക്ററിലേയോ, ചട്ടങ്ങളിലേയോ, ഉപനിയമങ്ങളിലേയോ നടത്തിപ്പിനായി ഏതൊരാളോടും ഏതെങ്കിലും വിവരങ്ങൾ ആവശ്യപ്പെടുവാൻ പരിശോധനാ ഉദ്യോഗസ്ഥൻമാരെ അധികാരപ്പെടുത്തിയിരിക്കുന്നു.

25. ഈ നിയമാവലിയിലെ ഏതെങ്കിലും ഭാഗമോ ഭാഗങ്ങളോ ലംഘിക്കുന്നവർക്ക് 50 ക. (അൻപതു രൂപ) വരെ പിഴ ചുമത്താവുന്നതും തുടർച്ചയായ ലംഘനങ്ങൾക്ക് ഓരോ ദിവസവും (പതിനഞ്ചു രൂപ) വീതം പിഴ ചുമത്താവുന്നതുമാണ്.

(ഒപ്പ്)
കമ്മീഷണർ.

---

## വടകര നഗരസഭ

1960-ലെ കേരള മുനിസിപ്പാലിററീസ് ആക്ററ് 347-ാം വകുപ്പുപ്രകാരം പ്രസിദ്ധപ്പെടുത്തുന്നത്.

ആർ5. 476/82. 1983 മെയ് 21.

27-11-1982-ലെ 1-ാം നമ്പർ കൗൺസിൽ തീരുമാന പ്രകാരം ടൗൺഹാളും പരിസരവും ഉപയോഗിക്കുന്നതിന് തയ്യാറാക്കിയ കരടു ഉപനിയമങ്ങൾ പൊതുജനങ്ങളുടെ അറിവിനുവേണ്ടി പ്രസിദ്ധപ്പെടുത്തുന്നു. ഇതിൻമേലുള്ള ആക്ഷേപങ്ങളും അഭിപ്രായങ്ങളും ഗസററിൽ പ്രസിദ്ധപ്പെടുത്തിയ തീയതി മുതൽ ഒരു മാസം വരെയുള്ളവ മുനിസിപ്പൽ കൗൺസിൽ പരിഗണിക്കുന്നതാണ്. ആക്ഷേപങ്ങളും അഭിപ്രായങ്ങളും മുനിസിപ്പൽ കമ്മീഷണർ, വടകര എന്ന വിലാസത്തിൽ അറിയിക്കേണ്ടതാണ്.

1. ഈ നിയമാവലിയെ "വടകര മുനിസിപ്പൽ ടൗൺഹാൾ റിസർവ്വേഷൻ ബൈലോ" എന്നറിയപ്പെടുന്നതാണ്.

2. ഈ നിയമാവലി കൗൺസിൽ അംഗീകരിക്കുന്ന ദിവസം മുതൽ പ്രാബല്യത്തിൽ വരുന്നതാണ്.

3. (എ) "ആക്ററ്" എന്നാൽ 1960-ലെ കേരള മുനിസിപ്പാലിററീസ് ആക്ററ് (1961-ലെ 14-ാം നമ്പർ ആക്ററ്) എന്നാകുന്നു.

(ബി) "കൗൺസിൽ" എന്നാൽ വടകര മുനിസിപ്പൽ കൗൺസിൽ എന്നാകുന്നു.

(സി) "ചെയർമാൻ" എന്നാൽ ആക്ററിലെ 10-ാം നമ്പർ വകുപ്പുപ്രകാരം തെരഞ്ഞെടുക്കുന്ന ആൾ എന്നാകുന്നു.

(ഡി) "കമ്മീഷണർ" എന്നാൽ ആക്ററിലെ 19-ാം നമ്പർ വകുപ്പുപ്രകാരം നിയമിക്കപ്പെടുന്ന ആൾ എന്നാകുന്നു.

(ഇ) "എഞ്ചിനീയർ" എന്നാൽ ആക്ററിലെ 92-ാം വകുപ്പുപ്രകാരം നിയമിക്കപ്പെടുന്ന ആൾ എന്നാകുന്നു.

(എഫ്) "വിനോദം" എന്നാൽ 1961-ലെ കേരള ലോക്കൽ അതോറിററീസ് എന്റർടെയിൻമെൻറ് ആക്ററ് അഥവാ 1963-ലെ പി. പി. ആർ. ആക്ററ് പ്രകാരമുള്ള മാജിക്, ഡ്രാമ, സംഗീതം മുതലായവ അടങ്ങിയതും ആകുന്നു.

(ജി) "ഒരു ദിവസം" എന്നാൽ രാവിലെ 6 മണി മുതൽ തുടങ്ങുന്ന 24 മണിക്കൂർ സമയമോ അതിന്റെ ഭാഗമോ ആണ്.

(എച്ച്) "പരിസരം" എന്നാൽ ടൗൺഹാളിന് വടക്ക്, തെക്ക്, പടിഞ്ഞാറ് കിടക്കുന്ന കോമ്പൗണ്ടിനകത്തുള്ള സ്ഥലം എന്നാകുന്നു.

4. (എ) വടകര മുനിസിപ്പൽ ടൗൺഹാളോ, പരിസരമോ റിസർവ്വ് ചെയ്യുന്നതിന് ഒരു രൂപ കോടതി മുദ്ര ഒട്ടിച്ച് നിശ്ചിത ഫോറത്തിൽ കമ്മീഷണർക്ക് നൽകേണ്ടതാണ്.

(ബി) രാഷ്ട്രീയപാർട്ടികൾക്ക് പൊതുയോഗങ്ങൾ നടത്തുന്നതിന് ചുരുങ്ങിയത് മൂന്ന് ദിവസം മുൻപെങ്കിലും അപേക്ഷ നൽകേണ്ടതാണ്. മററുള്ള പരിപാടികൾക്കു 7 ദിവസം മുമ്പായി അപേക്ഷ നൽകേണ്ടതാണ്. എന്നാൽ കമ്മീഷണർക്ക് യുക്തം എന്ന് തോന്നുന്നപക്ഷം റിസർവ്വ് ചെയ്തിട്ടില്ലെങ്കിൽ മേൽ പറഞ്ഞ ദിവസത്തിൽ കുറഞ്ഞ സമയത്തിനുള്ളിൽ കിട്ടുന്ന അപേക്ഷകളും പരിഗണിക്കാവുന്നതാണ്.

5. താഴെപ്പറയുന്ന സംഗതികൾ കൂടി അപേക്ഷകൻ ഹർജി സഹിതം സമർപ്പിക്കേണ്ടതാണ്.

(1) റിസർവ്വേഷൻ ഫീസ്

(2) മൊത്തം വരുന്ന ടൗൺഹാൾ വാടക, പരിപാടി ആവശ്യാർത്ഥം ടൗൺഹാൾ ഉപയോഗിക്കുന്നതിനുള്ള സംഖ്യ

(3) പരിപാടി ആവശ്യാർത്ഥം ഉപയോഗിക്കുന്ന കറന്റ് ചാർജ്, മീററർ ചാർജ്, ഫർണിച്ചറിന് വരുന്ന കേടുപാടുകൾക്കുള്ള ഡിപ്പോസിററ്

(4) ഫർണിച്ചറുകൾ മുതലായവ പുനസ്ഥാപിക്കുന്നതിനുള്ള സർവ്വീസ് ചാർജ്

| (1) | (2) | (3) |
|---|---|---|
| 11 | 200 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 500 കുതിരശക്തിയിൽ കവിയാത്തതുമായ യന്ത്രങ്ങൾ | 200 കുതിരശക്തിക്ക് 200 രൂപയും കൂടുതലുള്ള ഓരോ കുതിരശക്തിക്കും 50 സ. യും പരമാവധി 450 രൂപയ്ക്കു വിധേയമായി |
| 12 | 500 കുതിരശക്തിയിൽ കവിയുന്ന മറ്റ് യന്ത്രങ്ങൾ | 500 കുതിരശക്തിക്ക് 350 രൂപയും കൂടുതലുള്ള ഓരോ കുതിരശക്തിക്കും 25 സ. വീതവും |

## പട്ടിക—III

വിദ്യുച്ഛക്തിയല്ലാതെ മറ്റു ശക്തികൊണ്ട് നടത്തപ്പെടുന്നതും 16-ാം ചട്ടപ്രകാരം ഒഴിവാക്കപ്പെട്ടതുമല്ലാത്തതുമായ വല്ല യന്ത്രസാമഗ്രിയോ നിർമ്മാണയന്ത്രക്കോപ്പോ ഏതെങ്കിലും പുരയിടത്തിൽ സ്ഥാപിക്കുവാൻ ആക്റ്റ് 97-ാം വകുപ്പുപ്രകാരം അനുവാദം നൽകുന്നതിനുള്ള ഫീസ്

| | | | | | |
|---|---|---|---|---|---|
| 1 | 2 കുതിരശക്തിയിൽ കവിയുന്നതും ഗാർഹികാവശ്യങ്ങൾക്കുള്ളതുമായ യന്ത്രങ്ങൾ | | | | 0.50 |
| 2 | ഒരു കുതിരശക്തിയിൽ കവിയാത്ത മറ്റ് യന്ത്രങ്ങൾ | | | | 1.50 |
| 3 | ഒരു കുതിരശക്തിയിൽ കവിയുന്നതും എന്നാൽ അഞ്ച് കുതിരശക്തിയിൽ കവിയാത്തതുമായ യന്ത്രങ്ങൾ | | | | 7.50 |
| 4 | 5 | ടി | 10 | ടി | 22 50 |
| 5 | 10 | ടി | 20 | ടി | 35.00 |
| 6 | 20 | ടി | 30 | ടി | 60 00 |
| 7 | 30 | ടി | 40 | ടി | 75 00 |
| 8 | 40 | ടി | 100 | ടി | 100.00 |
| 9 | 100 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 200-ൽ കവിയാത്തതുമായ കുതിരശക്തിയുള്ള മറ്റ് യന്ത്രങ്ങൾ | | | | 100 കുതിരശക്തിക്ക് 100 രൂപയും കൂടുതലുള്ള ഓരോ കുതിരശക്തിക്കും ഓരോ രൂപയും |
| 10 | 200-ൽ കവിയുന്നതും എന്നാൽ 500-ൽ കവിയാത്തതുമായ കുതിരശക്തിയുള്ള മറ്റ് യന്ത്രങ്ങൾ | | | | 200 കുതിരശക്തിക്ക് 200 രൂപയും കൂടുതലുള്ള ഓരോ കുതിരശക്തിക്കും 50 പൈസയും പരമാവധി 450 രൂപക്കു വിധേയമായി |
| 11 | 500 കുതിരശക്തിയിൽ കവിയുന്ന മറ്റ് യന്ത്രങ്ങൾ | | | | 500 കുതിരശക്തിക്ക് 350 രൂപയും കൂടുതലുള്ള ഓരോ കുതിരശക്തിക്കും 25 പൈസ വീതവും |

---

### PROCEEDINGS of the Deputy Director of Panchayats, Malappuram.

Order No. 2058/83. K. Dis. *14th December* 1983.

*Read*:—1. Resolution No. 170 dated 29-1-1982 of the Pudupariyarm Panchayat.

2. Letter No. B3. 544/81 dated 24-12-1982 of the Executive Officer, Pudupariyarm Panchayat.

3. G.3-105/83 dated 8-4-1983 of the District Panchayat Officer, Palghat.

In exercise of the powers conferred under section 12 (3) of the Kerala Local Authorities Entertainments Tax Act, 1961 (Act 20 of 1960) delegated to the Deputy Director of Panchayats in Notification No. L2-38864/65 dated 4-1-1966 of the Director of Panchayats, Trivandrum, the bye-laws passed by Pudupariyaram Panchayat in Palghat District, as per its resolution read as 1st paper above, under the powers vested in it vide S.R. (1) and (5) of the Kerala Local Authorities Entertainment Tax Act, 1961, hereby approved.

Malappuram.

P. SREEDHARAN NAIR,
*Deputy Director of Panchayats.*

## പുതുപ്പരിയാരം പഞ്ചായത്തിന്റെ വിനോദ നികുതി നിയന്ത്രണ ഉപനിയമങ്ങൾ

1. ഈ നിയമാവലിക്ക് "പുതുപ്പരിയാരം പഞ്ചായത്ത് വിനോദനികുതി നിയന്ത്രണ ഉപനിയമങ്ങൾ" എന്നു പേർ.

2. ഇത് പഞ്ചായത്ത് ഡെപ്യൂട്ടി ഡയറക്ടറുടെ അംഗീകാരത്തോടുകൂടി കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തിയതി മുതൽ നടപ്പിൽ വരുന്നതാണ്.

3. ഈ ഉപനിയമത്തിൽ സന്ദർഭത്തിന് മററു വിധത്തിൽ ആവശ്യമില്ലാത്തപക്ഷം: —

(എ) "ആക്ററ്" എന്നാൽ 1961-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദ നികുതി ആക്ററ് (1961-ലെ 20-ം നമ്പർ ആക്ററ്) എന്നും,

(ബി) "ചട്ടങ്ങൾ" എന്നാൽ 1962-ലെ കേരള തദ്ദേശ സ്വയംഭരണ വിനോദ നികുതി ചട്ടങ്ങൾ എന്നും,

(സി) "പഞ്ചായത്ത്" എന്നാൽ പുതുപ്പരിയാരം പഞ്ചായത്ത് എന്നും,

(ഡി) "ഗവൺമെൻറ്" എന്നാൽ കേരള ഗവൺമെൻറ് എന്നും,

(ഇ) "കളക്ടർ" എന്നാൽ പാലക്കാട് ജില്ലാ കളക്ടർ എന്നും,

(എഫ്) "കാര്യനിർവ്വഹണാധികാരസ്ഥൻ" എന്നാൽ 1960-ലെ കേരള പഞ്ചായത്ത് ആക്ററ് (1960-ലെ 32-ം വകുപ്പ്) അനുസരിച്ച് നിയമനം നടത്തിയിട്ടുള്ള പുതുപ്പരിയാരം പഞ്ചായത്ത് എക്സിക്യൂട്ടീവ് ഓഫീസർ എന്നും അർത്ഥമാകുന്നു.

4. ആക്ററ് 7-ൽ (i), 7-ൽ (iii) ഉപവകുപ്പുകൾ പ്രകാരം വിനോദനികുതി കൊടുക്കുന്നതിൽ നിന്നും പ്രത്യേകമായി അതാതു കാലത്തിൽ ഒഴിവാക്കപ്പെട്ടവ ഒഴികെ പഞ്ചായത്ത് അതിർത്തിക്കുള്ളിൽ നടത്തുന്ന മറെറല്ലാ പ്രദർശനങ്ങൾക്കും പ്രദർശനത്തിന് നൽകപ്പെടുന്ന പ്രവേശനത്തുകയുടെ 25% എന്ന നിരക്കിൽ വിനോദനികുതി ഈടാക്കാവുന്നതാണ്. കൂടാതെ പ്രദർശനം ഒന്നിന് 1 രൂപ ക്രമത്തിൽ കാഴ്ച നികുതിയും സിനിമാ പ്രദർശനങ്ങളുടെ സംഗതിയിലും മററുള്ളവയുടെ സംഗതിയിലും അടുത്ത പ്രവൃത്തി ദിവസം 2 മണിക്ക് മുമ്പായി പഞ്ചായത്താഫീസിൽ അടച്ച് രസീത് വാങ്ങേണ്ടതാണ്. എന്നാൽ വിനോദ നികുതിയും, സർച്ചാർജും മുൻകൂറായി അടയ്ക്കാനും വിനോദപ്രദർശന ഉടമസ്ഥൻ ബാദ്ധ്യസ്ഥനായിരിക്കുന്നതാണ്.

5. ഓരോ നാടക പ്രദർശനത്തിനും 25 (ഇരുപത്തിയഞ്ചു) രൂപ വീതവും, ഓരോ സർക്കസ് പ്രദർശനത്തിന് 15 (പതിനഞ്ച്) രൂപ വീതവും വിനോദ നികുതി ഈടാക്കാവുന്നതാണ്.

6. (എ) ഉപനിയമം 4-ൽ എന്തുതന്നെ പ്രസ്താവിച്ചിരുന്നാലും ആക്ററ് 11-ം വകുപ്പനുസരിച്ച് ഗവൺമെൻറ് ഉണ്ടാക്കിയ ചട്ടങ്ങളിലെ 4-ം, 5-ം വകുപ്പുകൾക്ക് വിധേയമായി ആക്ററിലെ 4-ം വകുപ്പു പ്രകാരം ഏതൊരു തരത്തിൽപ്പെട്ട വിനോദനികുതിയും ഒരു മൊത്തംതുകക്ക് കോമ്പൗണ്ട് ചെയ്യുവാൻ അധികാരം ഉണ്ടായിരിക്കുന്നതാണ്. ഇങ്ങനെ 4-ം വകുപ്പനുസരിച്ച് കോമ്പൗണ്ട് ചെയ്യപ്പെട്ട വിനോദപ്രദർശനങ്ങളുടെ ഉടമസ്ഥനോ മാനേജരോ കോമ്പൗണ്ട് ചെയ്യപ്പെട്ട മൊത്തം തുക കാര്യനിർവ്വഹണാധികാരസ്ഥൻ തിരുമാനിക്കുന്നതുപോലെ പ്രദർശനം തുടങ്ങുന്നതിനു മുമ്പായി അടയ്ക്കേണ്ടതാണ്.

(ബി) സാധാരണ ഗതിയിൽ ആക്ററ് 3-ം വകുപ്പുപ്രകാരം മൂന്നു മാസത്തേക്ക് കൊടുക്കേണ്ടി വരുന്ന മതിപ്പു തുകയുടെ 75% ത്തിൽ കുറയാത്ത തുകക്ക് മാത്രമേ ഒരു തവണ കോമ്പൗണ്ട് ചെയ്യാൻ പാടുള്ളു.

(സി) ഏതൊരു പ്രദർശനത്തിന്റെ നികുതിയാണോ മേൽ പ്രസ്താവിച്ച പ്രകാരം കോമ്പൗണ്ട് ചെയ്തിട്ടുള്ളത് അപ്രകാരം കോമ്പൗണ്ട് ചെയ്ത വിനോദ പ്രദർശനങ്ങളുടെ ഉടമസ്ഥനോ, മാനേജരോ കാര്യനിർവ്വഹണാധികാരസ്ഥനോ, പഞ്ചായത്തോ തിരുമാനിക്കുന്ന വിധം ഓരോ ക്ലാസിലേക്കും പ്രവേശനംമൂലം അയാൾക്ക് മൊത്തത്തിൽ ഉണ്ടാക്കിയിട്ടുള്ള വരുമാനത്തിന്റെ കണക്ക് ഓരോ ആഴ്ചതോറുമോ അഥവാ എക്സിക്യൂട്ടീവ് ആഫീസർ നിശ്ചയിക്കുന്ന ചുരുങ്ങിയ സമയപരിധിക്കുള്ളിലോ കാര്യനിർവ്വഹണാധികാരസ്ഥനെ ബോധിപ്പിക്കേണ്ടതാണ്.

7. പ്രദർശനം നടത്തുന്ന ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിന് മുമ്പ് ചുരുങ്ങിയത് 7 (ഏഴു) ദിവസം മുൻപെങ്കിലും പ്രദർശനം തുടങ്ങുന്നതിനുള്ള അനുമതിക്ക് വേണ്ടി കാര്യനിർവ്വഹണാധികാരസ്ഥന് രേഖാമൂലം അപേക്ഷ ബോധിപ്പിക്കേണ്ടതാണ്. അപേക്ഷയിൽ താഴെ പറഞ്ഞിരിക്കുന്ന വിവരങ്ങൾ വ്യക്തമായി ചേർത്തിരിക്കണം.

(1) ഉടമസ്ഥന്റെ പേരും മേൽവിലാസവും
(2) പ്രദർശനത്തിന്റെ വിവരം
(3) പ്രദർശനത്തിന്റെ സ്ഥലവും, സമയവും, കാലവും
(4) പ്രവേശനത്തിന് അനുവദിക്കപ്പെട്ട ക്ലാസുകളും പ്രവേശനത്തിനുള്ള നിരക്കുകളും
(5) പ്രവേശനം നിയന്ത്രിക്കുന്നതിന്റെ രീതിയും കാര്യനിർവ്വഹണ ഉദ്യോഗസ്ഥൻ ആവശ്യപ്പെടുന്ന മററു വിവരങ്ങളും.

8. നിയമാവലി 7-ം വകുപ്പിൽ പറഞ്ഞിരിക്കുന്ന വിവരങ്ങൾ അടങ്ങിയിട്ടില്ലാത്തതും ശരിയായി പൂരിപ്പിച്ചിട്ടില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല. മററു സംഗതിയിൽ കാര്യനിർവ്വഹണാധികാരസ്ഥന് യുക്തമെന്നുതോന്നുന്ന നിബന്ധനയ്ക്കും, നിയന്ത്രണത്തിനും വിധേയമായി അനുവാദം നൽകുന്നതാണ്. പ്രദർശനത്തിന്റെ ഉടമസ്ഥൻ അനുമതിയിൽ പറഞ്ഞിരിക്കുന്ന ഏതെങ്കിലും നിബന്ധനയോ, നിയന്ത്രണ പരിധിയോ തെററി പ്രവർത്തിക്കുകയോ, ലംഘിക്കുകയോ ചെയ്താലോ, ആക്ടുകളിലേയോ, ചട്ടങ്ങളിലേയോ, ഉപനിയമങ്ങളിലേയോ, വ്യവസ്ഥകൾ ലംഘിച്ചതുമൂലം ശിക്ഷിക്കപ്പെടുന്നതും അല്ലെങ്കിൽ അവർ ഇത്തരം അനുവാദം തെററായ വസ്തുതകൾ നൽകിയോ, കബളിപ്പിച്ചോ കരസ്ഥമാക്കിയിരുന്നാലും ടി അനുവാദം റദ്ദുചെയ്യുന്നതിനോ ദുർബലപ്പെടുത്തുന്നതിനോ ഉള്ള അധികാരം കാര്യനിർവ്വഹണാധികാരസ്ഥന് ഉണ്ടായിരിക്കുന്നതാണ്.

9. ഈ നിയമാവലി പ്രകാരം നൽകുന്ന ഏതൊരു അനുമതിയും കാര്യനിർവ്വഹണാധികാരസ്ഥൻ ഒപ്പിട്ടിരിക്കേണ്ടതും പ്രദർശനത്തിന്റെ കാലം, നിബന്ധനകൾ, നിയന്ത്രണങ്ങൾ, പരിധി മുതലായവ അനുമതിയിൽ ചേർത്തിരിക്കേണ്ടതുമാണ്.

10. അനുമതി റദ്ദ് ചെയ്യുകയോ സസ്പെൻറ് ചെയ്യുകയോ, തിരുത്തുകയോ ചെയ്യുന്ന കാര്യനിർവ്വഹണാധികാരസ്ഥന്റെ ഓരോ കൽപ്പനയും രേഖാമൂലമായിരിക്കേണ്ടതും അങ്ങനെ ചെയ്യുവാനുള്ള കാരണം അതിൽ രേഖപ്പെടുത്തിയിരിക്കേണ്ടതുമാണ്.

11. അനുമതി റദ്ദ് ചെയ്യുകയോ സസ്പെൻറു ചെയ്യുകയോ, അനുമതിയുടെ കാലാവധി അവസാനിക്കുകയോ ചെയ്തു കഴിഞ്ഞാൽ പിന്നീട് പ്രസ്തുത റദ്ദാക്കലോ, സസ്പെൻഷനോ പിൻവലിക്കുകയോ, അനുമതി പുതുക്കലോ ചെയ്യുന്നതുവരെയുള്ള കാലം അനുമതി ഇല്ലാത്തതായി കണക്കാക്കുന്നതായിരിക്കും.

12. പ്രദർശനത്തിന്റെ ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിന് മൂന്നു ദിവസം മുൻപായി വിൽക്കാൻ ഉദ്ദേശിക്കുന്ന എല്ലാ ടിക്കററുകളും പഞ്ചായത്താഫീസിൽ സീൽ ചെയ്യുവാനോ, സ്ററാമ്പു പതിക്കുവാനോ ആയി കൊടുക്കേണ്ടതാണ്. ടിക്കററുകളോടൊപ്പം ക്ലാസുകളുടെ എണ്ണം ഓരോ ക്ലാസിലുമുള്ള ടിക്കററുകളുടെ എണ്ണം എന്നിവ അടങ്ങുന്ന ഒരു സ്റേററുമെൻറും സമർപ്പിക്കു

വാനുള്ള സമയപരിധി മതിയായ കാരണത്താൽ 24 മണിക്കൂറിനു മുമ്പു വരെയായി ഇളവു ചെയ്തു കൊടുക്കാവുന്നതാണ്.

13. കാര്യനിർവ്വഹണാധികാരസ്ഥൻ ആഫീസിൽ കിട്ടിയ ടിക്കറ്റുകൾ സീൽവച്ചശേഷമോ, സ്റ്റാമ്പ് പതിച്ചശേഷമോ മടക്കികൊടുക്കേണ്ടതും നികുതി പിരിക്കുവാൻ വേണ്ട ഏർപ്പാടുകൾ ചെയ്യേണ്ടതുമാണ്. ഈ സംഗതികളിൽ കാര്യനിർവ്വഹണാധികാരസ്ഥൻ പുറപ്പെടുവിക്കുന്ന എല്ലാ നിർദ്ദേശങ്ങളും പ്രദർശന ഉടമസ്ഥൻ അനുസരിക്കേണ്ടതാണ്. എന്നാൽ യാതൊരു സംഗതിയിലും പഞ്ചായത്തിന്റെ സീലോ, സ്റ്റാമ്പോ ഇല്ലാത്ത ടിക്കറ്റുകൾ യാതൊരു വിനോദ പ്രദർശനങ്ങൾക്കുമുള്ള പ്രദർശനത്തിനോ ആ വക പ്രദർശനത്തിന്റെ മാനേജരോ, സില്ബന്ധികളോ നൽകാൻ പാടില്ലാത്തതാണ്.

14 (എ) കൃത്യനിഷ്ഠയോടുകൂടി നികുതി കൊടുക്കേണ്ടതിനുള്ള ജാമ്യമായി സർക്കസ്, നാടകം എന്നിവയ്ക്ക് 50 രൂപാ] വീതവും സിനിമാ പ്രദർശനത്തിന് 200 രൂപാ വീതവും പ്രദർശനത്തിന്റെ ഉടമസ്ഥൻ പ്രദർശനം തുടങ്ങുന്നതിന് ഒരാഴ്ചമുമ്പായി നിരതദ്രവ്യമായി കെട്ടിവെക്കേണ്ടതും അപ്രകാരം കെട്ടിവച്ച തുക പഞ്ചായത്തിലേക്ക് കൊടുക്കുവാനുള്ള മുഴുവൻ നികുതിയും ഒടുക്കി കഴിഞ്ഞശേഷം അവസാനത്തെ ഗഡുവിലേക്ക് വക കൊള്ളിക്കുകയോ ചെയ്യാവുന്നതാണ്.

(ബി) പ്രദർശന ഉടമസ്ഥൻ പഞ്ചായത്തിൽ കെട്ടിവെച്ചിട്ടുള്ള ജാമ്യ തുകയിൽ കവിഞ്ഞുള്ള സംഖ്യ നികുതിയായി വരുന്ന ടിക്കറ്റുകൾ ഒരു സമയം പഞ്ചായത്തിൽ നിന്നും സീൽ ചെയ്തു കൊടുക്കുന്നതല്ല.

15. ആക്ടിലെ 4-ാം വകുപ്പുപ്രകാരം ഒരിക്കൽ നികുതി കോമ്പൗണ്ട് ചെയ്തു കഴിഞ്ഞാൽ കാര്യനിർവ്വഹണാധികാരസ്ഥന്റെ രേഖാമൂലമായ അനുമതി കൂടാതെ പ്രദർശന ഉടമസ്ഥൻ ഓരോ ക്ലാസിന്റെയും ടിക്കറ്റിന്റേയും വിലയിൽ വ്യത്യാസം വരുത്തുവാൻ പാടുള്ളതല്ല.

16. കാര്യനിർവ്വഹണാധികാരസ്ഥന്റെ മുൻകൂട്ടിയുള്ള അനുവാദമില്ലാതെ രാത്രി 2 മണിക്കും പകൽ 2 മണിക്കും മദ്ധ്യേ യാതൊരു പ്രദർശനവും പാടുള്ളതല്ല.

17. പ്രദർശനത്തിന്റെ ഉടമസ്ഥനോ, മാനേജരോ പ്രദർശനം കഴിഞ്ഞ് 24 മണിക്കൂറുകൾക്കകം കഴിഞ്ഞ പ്രദർശനത്തിനു വിറ്റ ടിക്കറ്റുകളും നികുതിസംഖ്യയും മറ്റു വിവരങ്ങളും ചട്ടത്തിലെ 28-ാം വകുപ്പിൽ പ്രസ്താവിച്ച 6-ാം നമ്പർ ഫാറത്തിൽ കാര്യനിർവ്വഹണാധികാരസ്ഥനെ ബോധിപ്പിച്ചിരിക്കണം. ടിക്കറ്റ് അച്ചടിച്ചതിന്റെ കണക്കും ബാക്കി വന്ന കണക്കുകളും കാര്യനിർവ്വഹണാധികാരസ്ഥനോ പഞ്ചായത്ത് അധികാരപ്പെടുത്തുന്ന പരിശോധനാ ഉദ്യോഗസ്ഥനോ ആവശ്യപ്പെട്ടാൽ കാണിക്കേണ്ടതാണ്.

18. ആക്ടിലെ 9-ാം വകുപ്പനുസരിച്ച് പഞ്ചായത്ത് അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനും, കാര്യനിർവ്വഹണാധികാരസ്ഥനും വിനോദ പ്രദർശന സ്ഥലങ്ങളിൽ ശരിയായ സമയങ്ങളിലോ പ്രദർശനം നടക്കുമ്പോഴോ ഗേറ്റിൽ ശേഖരിച്ച ടിക്കറ്റു ഭാഗങ്ങളും പ്രവേശന ടിക്കറ്റുകളും കണക്കുകളും പരിശോധിക്കുവാനും ആക്ടിലെയോ ചട്ടങ്ങളിലെയോ ഉപനിയമത്തിലെയോ വകുപ്പുകൾ ശരിക്കും പാലിച്ചു പോരുന്നുണ്ടോ എന്നും നോക്കുവാനും അധികാരമുണ്ടായിരിക്കുന്നതാണ്.

19. ആക്ടിലെയോ ചട്ടങ്ങളിലെയോ, ഉപനിയമത്തിലെയോ വ്യവസ്ഥകൾക്ക് അനുസൃതമായി കാര്യനിർവ്വഹണാധികാരസ്ഥൻ നൽകുന്ന ഏതൊരു നിർദ്ദേശങ്ങളും അനുസരിക്കുവാൻ വിനോദ പ്രദർശനത്തിന്റെ ഉടമസ്ഥനോ അയാളുടെ ഏജന്റോ പ്രവർത്തകരോ ബാദ്ധ്യസ്ഥരായിരിക്കുന്നതാണ്.

20. (എ) ആക്ടിലെ 7-ാം വകുപ്പ് 1-ാം വകുപ്പനുസരിച്ച് വിനോദനികുതി കൊടുക്കലിൽ നിന്നും ഒഴിവാക്കികിട്ടുവാനുള്ള ഏതൊരു അപേക്ഷയും വിനോദ പ്രദർശനം തുടങ്ങുന്നതിന് 30 ദിവസം മുമ്പ് അതിന്റെ ഉടമസ്ഥൻ കാര്യനിർവ്വഹണാധികാരസ്ഥന് അപേക്ഷ ബോധിപ്പിക്കേണ്ടതും അത്തരം അപേക്ഷയിൽ ഒന്നരരൂപയുടെ കോടതിമുദ്ര പതിച്ചിരിക്കേണ്ടതുമാണ്.

(ബി) മേൽ പറഞ്ഞ അപേക്ഷയിൽ ഈ ആവശ്യത്തിലേക്ക് ഫീസായി 5 രൂപ (അഞ്ചു രൂപ) പഞ്ചായത്താഫീസിൽ അടച്ച് രസീതിന്റെ വിവരങ്ങളും പ്രസ്താവിച്ചിരിക്കേണ്ടതാണ്.

(സി) മേൽപറഞ്ഞപ്രകാരം കൈപ്പറ്റിയ അപേക്ഷ തന്റെ റിമാർക്കോടുകൂടി കാര്യനിർവ്വഹണാധികാരസ്ഥൻ പഞ്ചായത്തുമുമ്പാകെ സമർപ്പിക്കേണ്ടതുമാണ്. എന്നാൽ ചില ആവശ്യഘട്ടങ്ങളിൽ പഞ്ചായത്ത് പ്രസിഡന്റുമായി ആലോചിച്ച് പഞ്ചായത്ത് തീരുമാനം പ്രതീക്ഷിച്ചുകൊണ്ടും തക്കതായ നടപടികൾ കാര്യനിർവ്വഹണാധികാരസ്ഥന് സ്വീകരിക്കാവുന്നതാണ്. പ്രതികൂലമായ തീരുമാനം പഞ്ചായത്ത് എടുക്കുകയാണെങ്കിൽ ഉടമസ്ഥന് ആവശ്യമെന്ന് തോന്നുന്നപക്ഷം കലക്ടർക്ക് അപ്പീൽ കൊടുക്കാവുന്നതാണ്. പഞ്ചായത്തിന്റെയോ കളക്ടരുടെയോ തീരുമാനം കിട്ടുന്നതിന് മുമ്പ് പ്രദർശനം നടത്തുകയാണെങ്കിൽ നികുതി അടയ്ക്കേണ്ടതും ആക്ടിലെയും, ചട്ടത്തിലെയും ഉപനിയമത്തിലെയും എല്ലാ വ്യവസ്ഥകളും അനുസരിക്കേണ്ടതാണ്. ഒഴിവ് അനുവദിക്കുന്നതിന് മുമ്പ് കാര്യനിർവ്വഹണാധികാരസ്ഥൻ 100 രൂപയിൽ കുറയാത്ത യുക്തമെന്നു തോന്നുന്ന ഒരു സംഖ്യ ഉടമസ്ഥനോട് ഡിപ്പോസിറ്റായി വയ്ക്കുവാൻ ആവശ്യപ്പെടാവുന്നതാണ്.

21. കാര്യനിർവ്വഹണാധികാരസ്ഥനോ, പഞ്ചായത്ത് പ്രത്യേകമായി ഈ ആവശ്യത്തിന് ഏർപ്പെടുത്തുന്ന മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ പ്രദർശനം നടന്നുകൊണ്ടിരിക്കുന്ന അവസരത്തിൽ ഏതൊരു പ്രദർശന സ്ഥലത്തും പ്രവേശിക്കാവുന്നതും ടിക്കറ്റുകളുടെ കണക്ക് പരിശോധിക്കാവുന്നതും ആക്ടിലെയും ചട്ടങ്ങളിലെയും ഈ നിയമാവലിയിലെയും, വ്യവസ്ഥകൾ എല്ലാം ശരിക്കും പാലിക്കുന്നുണ്ടോ എന്നു നോക്കാവുന്നതുമാണ്.

22. ആക്ടിലെ 10 (2) വകുപ്പനുസരിച്ച് താഴെ പറയുന്ന സംഗതികൾക്കുകൂടി ഈ പഞ്ചായത്തിലെ കാര്യനിർവ്വഹണാധികാരസ്ഥന് അധികാരമുണ്ടായിരിക്കുന്നതാണ്.

(i) പ്രദർശനം നടന്നുകൊണ്ടിരിക്കുമ്പോൾ പ്രദർശന സ്ഥലത്ത് പ്രവേശിച്ച് പരിശോധിക്കുന്നതിനും.

(ii) ആക്ടിലെ 5-ാം വകുപ്പനുസരിച്ച് തന്നെയാണോ, പ്രദർശനത്തിന് ആളുകളെ പ്രവേശിപ്പിച്ചിരിക്കുന്നതെന്നു തീർച്ചപ്പെടുത്തുന്നതിനും.

(iii) ഏതെങ്കിലും ഒരു പ്രദർശനത്തിനുവേണ്ടി പ്രസ്തുതസ്ഥലം ഉപയോഗിക്കുന്നതു തടഞ്ഞുകൊണ്ടുള്ള ഉത്തരവ് നൽകുന്നതിനും.

23. ഈ നിയമാവലിയിലെ ഏതെങ്കിലും ഭാഗമോ, ഭാഗങ്ങളോ ലംഘിക്കുന്നവർക്ക് 50 രൂപ (അമ്പത്) വരെ പിഴ ചുമത്താവുന്നതും തുടർച്ചയായ ലംഘനങ്ങൾക്ക് ഓരോ ദിവസവും 15 രൂപ (പതിനഞ്ച് രൂപ) വീതം പിഴ ചുമത്താവുന്നതുമാണ്.

Government of Kerala
1984

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 10th April 1984|21st Chaithra 1906 (Saka) [No. 15

PART III

## Police Department

### ലേലപ്പരസ്യം

നമ്പർ ഇ2/42347/81 ആർ. 1984 മാർച്ച് 27.

തൃശ്ശൂർ ആംഡ് റിസർവ് ക്യാമ്പിൽ സൂക്ഷിച്ചിട്ടുള്ളതും ഡിപ്പാർട്ടുമെന്റിന് ഉപയോഗയോഗ്യമല്ലാത്തതുമായ താഴെ പറയുന്ന ഡീസൽ/പെട്രോൾ എഞ്ചിൻ ഗിയർബോക്സ് എന്നിവ 27-4-1984 പകൽ 10 മണിക്ക് തൃശ്ശൂർ രാമവർമ്മപുരം പോലീസ് ആംഡ് റിസർവ്വ് ക്യാമ്പിൽ വച്ച് പരസ്യമായി ലേലം ചെയ്യുന്നതാണ്.

1 ബെഡ്ഫോർഡ് പെട്രോൾ എഞ്ചിൻ നമ്പർ 154062
2 ഫർഗോ പെട്രോൾ എഞ്ചിൻ നമ്പർ 109—പി. എ. 6-6100
3 ഫർഗോ പെട്രോൾ എഞ്ചിൻ നമ്പർ 109—പി. എ. 6-6162
4 ബെഡ്ഫോർഡ് ഡീസൽ എഞ്ചിൻ നമ്പർ 74994
5 ഗിയർബോക്സ് 2 എണ്ണം (ഫർഗോ പെട്രോൾ വാൻ)
6 ഗിയർബോക്സ് 1 എണ്ണം (ബെഡ്ഫോർഡ് ഡീസൽ വാൻ)
7 ഗിയർബോക്സ് 1 എണ്ണം (പെട്രോൾ ജീപ്പ്)

ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ കൃത്യസമയത്ത് നേരിട്ട് ലേലത്തിന് ഹാജരാകേണ്ടതും ലേലം തുടങ്ങുന്നതിന് ഒരു മണിക്കൂർ മുമ്പായി 100 രൂപ നിരതദ്രവ്യം അടച്ച് രസീത് വാങ്ങേണ്ടതുമാണ്.

എല്ലാ പ്രവർത്തി ദിവസങ്ങളിലും 10 മണി മുതൽ 5 മണിവരെയുള്ള സമയങ്ങളിൽ എ. ആർ. കമാണ്ടന്റിന്റെ അനുമതിയോടുകൂടി ടി എഞ്ചിൻ/ഗിയർ ബോക്സ് പരിശോധിക്കാവുന്നതാണ്.

മേൽപ്പറഞ്ഞ വസ്തുക്കൾ പരസ്യലേലത്തിന് പുറമേ സീൽവച്ച ടെൻഡറുകൾ 26-4-1984 വൈകുന്നേരം 4 മണി വരെ സ്വീകരിക്കുന്നതും ലേലത്തിനോടൊപ്പം ടി ടെൻഡറുകൾ പരസ്യമായി പൊട്ടിക്കുന്നതും ലേലത്തിലോ ടെൻഡറിലോ കൂടുതൽ തുക കാണിക്കുന്ന ആളിന് ലേലമോ ടെൻഡറോ സ്ഥിരപ്പെടുത്തുന്നതും ടിയാൻ ഉടൻ തന്നെ ലേലം/ടെൻഡർ തുക (നികുതി ഉൾപ്പെടെ) നിരതദ്രവ്യം കഴിച്ച് ലേലസമയത്തുതന്നെ അടയ്ക്കേണ്ടതുമാകുന്നു. സീൽവെച്ച ടെൻഡറുകൾ നൽകുമ്പോൾ ജില്ലാ ആംഡ് റിസർവ്വ് ക്യാമ്പിൽ 100 രൂപ കെട്ടിവെച്ചതിന്റെ രസീതി കൂടി ഉള്ളടക്കം ചെയ്തിരിക്കണം.

മേൽ പ്രസ്താവിച്ച നിബന്ധനകൾക്ക് വിപരീതമായി ലേലം വിളിച്ച ആൾ പ്രവർത്തിക്കുകയാണെങ്കിൽ ടി ലേലസാധനത്തെ വീണ്ടും ലേലം ചെയ്യുന്നതും ടിയാൻ അടച്ച നിരതദ്രവ്യം സർക്കാരിലേക്ക് മുതൽ കൂട്ടുന്നതുമാകുന്നു.

തൃശ്ശൂർ ജില്ലാ പോലീസ് സൂപ്രണ്ടിന് യാതൊരു കാരണവും കാണിക്കാതെ ലേല ദിവസം മാറ്റിവയ്ക്കുകയോ, ലേലം/ടെൻഡർ അസ്ഥിരപ്പെടുത്തുകയോ ചെയ്യാവുന്നതാണ്.

ജില്ലാ പോലീസ് ആഫീസ്,
തൃശ്ശൂർ.

രമൺശ്രീവാസ്തവ,
ജില്ലാ പോലീസ്
സൂപ്രണ്ട്.

Government of Kerala
1984

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 10th April 1984/21st Chaithra 1906 (Saka) [No. 15

## PART III

# Public Health Engineering Department

### ദർഘാസ് പരസ്യം

നമ്പർ എ3-1082/84. 1984 മാർച്ച് 22.

കേരള ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനിയർ, പബ്ലിക് ഹെൽത്ത് ഡിവിഷൻ, കൊച്ചിൻ-16 എന്നവർ താഴെ പറയുന്ന പ്രവർത്തിക്ക് നിശ്ചിത യോഗ്യതയുള്ള അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവെച്ച പ്രത്യേകം പ്രത്യേകം കവറുകളിൽ മത്സര സ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചു കൊള്ളുന്നു. ദർഘാസുകൾ ഏപ്രിൽ 24-ാം തീയതി വൈകുന്നേരം കൃത്യം 4 മണി വരെ മുൻപറഞ്ഞ എക്സിക്യൂട്ടീവ് എഞ്ചിനിയരുടെ ആഫീസിൽ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30 മണിക്ക് കരാറുകാരുടെയോ അവർ ചുമതലപ്പെടുത്തുന്ന പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്. പ്രവർത്തിസംബന്ധിച്ച വിശദ വിവരങ്ങൾ താഴെ കൊടുക്കുന്നു.

ദർഘാസ് നമ്പർ—125/83-84:

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—ഹരിജനങ്ങൾക്കുവേണ്ടിയുള്ള പ്രത്യേക ഘടക പദ്ധതി—പാലക്കുഴ പഞ്ചായത്തിലെ പാലനിൽക്കും തടം ഹരിജൻ കോളനിയിലേക്ക് ജല വിതരണത്തിനുള്ള പണികൾ—രൂപ 1,43,110

നിരതദ്രവ്യം—രൂപ 2,900

ദർഘാസ് ഫോറത്തിന്റെ വില—രൂപ 50+S.T.

കരാറുകാരുടെ യോഗ്യത—ക്ലാസ്സ് 'എ' മുതൽ 'സി' വരെ.

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി—24-4-1984.

പ്രവർത്തിയുടെ കാലാവധി—3 മാസം.

ദർഘാസ് ഫാറങ്ങളും മറ്റ് വിശദ വിവരങ്ങളും മുൻപറഞ്ഞ എക്സിക്യൂട്ടീവ് എഞ്ചിനിയറുടെ ആഫീസിൽ നിന്നും ഏപ്രിൽ 17-ാം തീയതി മുതൽ ദർഘാസ് ദിവസം ഉച്ചയ്ക്ക് 1 മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ദർഘാസ് ഫാറത്തിന്റെ വില രൊക്കം പണമായി അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാർ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ദർഘാസ് ഫോറങ്ങൾ ആഫീസിൽ നിന്നും ലഭിക്കുകയുള്ളു. ദർഘാസ് ഫോറത്തിന്റെ വില അടച്ചാൽ യാതൊരു കാരണവശാലും മടക്കി കൊടുക്കുന്നതല്ല.

ദർഘാസ് ഫോറങ്ങൾ കരാറുകാരൻ കൈമാറാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവെയ്ക്കാത്ത ദർഘാസുകൾ നിരസിക്കപ്പെടുന്നതായിരിക്കും.

കേരള പൊതുജനാരോഗ്യ എഞ്ചിനിയറിംഗ് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

| | |
|---|---|
| എക്സിക്യൂട്ടീവ് എഞ്ചിനിയർ ആഫീസ്, പബ്ലിക് ഹെൽത്ത് ഡിവിഷൻ, കൊച്ചിൻ-16. | കെ. മുരളീധര പണിക്കർ, എക്സിക്യൂട്ടീവ് എഞ്ചിനീയർ. |

---

### ദർഘാസ് പരസ്യം

(1)

നമ്പർ A3-6395/83. 1984 മാർച്ച് 20.

കേരള ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനിയർ പബ്ലിക് ഹെൽത്ത് നോർത്ത് ഡിവിഷൻ, കൊച്ചിൻ-25 താഴെ പറയുന്ന പ്രവർത്തിക്കുവേണ്ടി 25-4-1984 വൈകുന്നേരം 4 മണി വരെ ഈ ഡിപ്പാർട്ടു

മെൻറിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

| ക്രമ നമ്പർ | ദർഘാസ് നമ്പരും പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | 70/83-84 : കുന്നത്തുനാട് പഞ്ചായത്തിലെ വെമ്പിള്ളി പുന്നോർക്കോട് ഹരിജൻ കോളനിയിലെ ശുദ്ധജല വിതരണ പദ്ധതി—രൂപ 4,86,000 | 9,750 |
| 2 | 71/83-84 : കുന്നത്തുനാട് പഞ്ചായത്തിലെ നിലീമല എരപ്പൻപാറ ഹരിജൻ കോളനിയിലെ ശുദ്ധജല വിതരണ പദ്ധതി—രൂപ 4,94,000 | 9,900 |
| 3 | 72/83-84 : കുന്നത്തുനാട് പഞ്ചായത്തിലെ എരുമേലി-പെരിങ്ങോട് ഹരിജൻ കോളനിയിലേക്കുള്ള ശുദ്ധജല വിതരണ പദ്ധതിയുടെ പൈപ്പിടൽ പണി—രൂപ 2,59,000 | 5,200 |

ദർഘാസ് ഫാറത്തിന്റെ വില —ഓരോന്നിനും 50 രൂപയും നികുതിയും.

ദർഘാസ് ഫാറത്തിന്റെ പകർപ്പിന്റെ വില—ഓരോന്നിനും 5 രൂപയും നികുതിയും.

പണി എടുക്കേണ്ട കരാറുകാരുടെ വിഭാഗം—A യും B യും വിഭാഗം.

പ്രവർത്തി തീർക്കേണ്ട കാലാവധി—6 മാസം.

ദർഘാസ് ഫാറങ്ങളും മറ്റു വിവരങ്ങളും ഈ ആഫീസിൽ നിന്നും 10-4-1984 തീയതി മുതൽ എല്ലാ പ്രവർത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് ഫാറത്തിന്റെ വില (തിരിച്ചു നൽകുന്നതല്ല.) രൊക്കമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് ഫാറങ്ങൾ ഈ ഓഫീസിൽ നിന്നും ദർഘാസ് സ്വീകരിക്കുന്ന അവസാന ദിവസം ഉച്ചക്ക് 1 മണി വരെ മാത്രമെ ലഭിക്കുകയുള്ളൂ. (ദർഘാസ് ഫാറങ്ങൾ കൈമാറ്റം ചെയ്യുവാൻ പാടുള്ളതല്ല.)

നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ക്രമപ്രകാരം നിശ്ചയിച്ചിട്ടുള്ള നിരതദ്രവ്യം പണമായോ, ഡെപ്പോസിറ്റായോ, എൻഡോഴ്സ് ചെയ്ത ഡ്രാഫ്റ്റായോ അടച്ചു രസീത് ദർഘാസിനോടൊപ്പം ഹാജരാക്കേണ്ടതാണ്. നിരതദ്രവ്യം കെട്ടിവെയ്ക്കാത്ത എല്ലാ ദർഘാസുകളും നിരസിക്കപ്പെടുന്നതാണ്. ദർഘാസ് തീയതി ഏതെങ്കിലും കാരണവശാൽ അവധിയായിപോയാൽ അടുത്ത പ്രവർത്തി ദിവസം അവസാന തീയതിയായി കണക്കാക്കുന്നതാണ്.

കേരള പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലെ പ്രവർത്തികളെ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഈ ദർഘാസിനും ബാധകമായിരിക്കും.

(2)

നമ്പർ A1-6491/83. 1984 മാർച്ച് 16.

കേരള ഗവർണ്ണർക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ പബ്ലിക് ഹെൽത്ത് നോർത്ത് ഡിവിഷൻ, കൊച്ചിൻ-25 താഴെ പറയുന്ന പ്രവർത്തിക്കുവേണ്ടി പ്രവർത്തിയുടെ നേരെ കാണിച്ചിരിക്കുന്ന തീയതിയിൽ ഈ ഡിപ്പാർട്ടുമെന്റിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

| ദർഘാസ് നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 67/83-84 | തൃപ്പൂണിത്തുറ ശുദ്ധജല വിതരണ പദ്ധതി തമ്മനം ജലസംഭരണിയിൽ നിന്നും വൈറ്റില കവലവരെ 500mm. പമ്പിംഗ് മെയിൻ ഇടുന്ന ജോലി—രൂപ 2,40,522 | 4,850 |
| 68/83-84 | തമ്മനം ജലസംഭരണി വളപ്പിലെ സ്ഥലം മണ്ണിട്ടു നിരപ്പാക്കലും മതിൽക്കെട്ടിനുമുകളിൽ ചുറ്റും മുള്ളുവേലി ഇടുന്നതിനും ഉള്ള ജോലികൾ—രൂപ 53,381 | 1,100 |

ദർഘാസ് ഫോറത്തിന്റെ വില—ക്രമനമ്പർ 1-ന് Rs. 50+S.T. ക്രമനമ്പർ 2-ന് Rs. 25+S.T.

ദർഘാസ് ഫാറത്തിന്റെ പകർപ്പിന്റെ വില—രൂപ 5+S.T.

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി—24-4-1984

പണി എടുക്കേണ്ട കരാറുകാരുടെ വിഭാഗം—ക്രമനമ്പർ 1-ന് A&B, ക്രമനമ്പർ 2-ന് C & above.

പ്രവർത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 1-ന് 6 മാസം, ക്രമനമ്പർ 2-ന് 3 മാസം.

ദർഘാസ് ഫാറങ്ങളും മറ്റു വിവരങ്ങളും ഈ ഓഫീസിൽ നിന്നും 16-4-1984-ാം തീയതി മുതൽ എല്ലാ പ്രവർത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് ഫാറത്തിന്റെ വില (തിരിച്ചു നൽകുന്നതല്ല.) രൊക്കമായോ മണിയോർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് ഫാറങ്ങൾ ഈ ഓഫീസിൽ നിന്നും ദർഘാസ് സ്വീകരിക്കുന്ന അവസാന ദിവസം ഉച്ചക്ക് 1 മണിവരെ മാത്രമേ ലഭിക്കുകയുള്ളൂ. (ദർഘാസ് ഫാറങ്ങൾ കൈമാറ്റം ചെയ്യുവാൻ പാടുള്ളതല്ല.)

നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ക്രമപ്രകാരം നിശ്ചയിച്ചിട്ടുള്ള നിരതദ്രവ്യം പണമായോ, ഡെപ്പോസിറ്റായോ, എൻഡോഴ്സ് ചെയ്ത ഡ്രാഫ്റ്റായോ അടച്ച് രസീത് ദർഘാസിനോടൊപ്പം ഹാജരാക്കേണ്ടതാണ്. നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ദർഘാസുകളും നിരസിക്കപ്പെടുന്നതാണ്. ദർഘാസ് തീയതി ഏതെങ്കിലും കാരണവശാൽ അവധി ആയി പോയാൽ അടുത്ത പ്രവർത്തി ദിവസം അവസാന തീയതിയായി കണക്കാക്കുന്നതാണ്.

കേരള പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലെ പ്രവർത്തികളെ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഈ ദർഘാസിനും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എൻജിനീയറുടെ കാര്യാലയം, പി.എച്ച്. വാട്ടർ സപ്ലൈ നോർത്ത് വിഭാഗം, കൊച്ചിൻ-25.

(ഒപ്പ്)
എക്സിക്യൂട്ടീവ് എഞ്ചിനീയർ,
പി.എച്ച്., വാട്ടർ സപ്ലൈ വിഭാഗം.

---

ദർഘാസ് പരസ്യം

(1)

No. A-5/4137/82. 1984 മാർച്ച് 7.

ആലുവ പബ്ലിക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവൃത്തികൾക്ക് ഈ വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും 25-4-1984 ഉച്ചക്കു നാലുമണി വരെ മുദ്രവെച്ച

ദർഘാസുകൾ സ്വീകരിക്കുന്നതും അന്നേ ദിവസം കൃത്യം നാലര മണിക്ക് ബന്ധപ്പെട്ട കരാറുകാരുടെയോ അവരുടെ പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറന്നു പരിശോധിക്കുന്നതുമാണ്.

| ദർഘാസ് നമ്പർ | പ്രവൃത്തിയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും | നിരതദ്രവ്യം |
|---|---|---|
| | | രൂപ |
| 138/83-84. | അങ്കമാലി—ആലുവ റെയിൽ പാത ഇരട്ടിപ്പിക്കുന്നതിനോടനുബന്ധിച്ച് നിലവിലുള്ള ജലസംഭരണ കുഴലുകൾ മാറ്റി പുതിയ 400 മി. മീറ്റർ വ്യാസമുള്ള ഇരുമ്പു കുഴലുകൾ ഇടുന്നതിനുള്ള പണി—രൂപ 87,673 | 1,800 |
| 139/83-84. | കൊച്ചി വികസനമേഖല—ആലുവ ശുദ്ധജല വിതരണ കേന്ദ്രത്തിന്റെ മൂന്നാംഘട്ട വികസനത്തിനുവേണ്ടി എടുത്തിട്ടുള്ള സ്ഥലത്തിനു ചുറ്റും മതിൽ കെട്ടുന്നതിനുള്ള ജോലി—രൂപ 1,51,253 | 3,050 |

ഫാറത്തിന്റെ വില വില്പന നികുതിയുൾപ്പെടെ — ക്രമനമ്പർ 1-ന് രൂപ 27.50 ക്രമനമ്പർ 2-ന് രൂപ 55.00

പ്രവൃത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 1-ന് മൂന്നു മാസം, ക്രമനമ്പർ 2-ന് 6 മാസം

ദർഘാസ് രേഖകളും വിശദ വിവരങ്ങളും ആലുവ പബ്ലിക് ഹെൽത്ത് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും 18-4-1984 മുതൽ നിശ്ചിത വില നൽകി വാങ്ങാവുന്നതാണ്. ടെണ്ടർ സ്വീകരിക്കുന്നതിന് നിശ്ചയിച്ചിട്ടുള്ള അവസാന ദിവസം ഉച്ചയ്ക്ക് ഒരു മണിക്ക് വില്പന അവസാനിപ്പിക്കുന്നതാണ്. അംഗീകൃതകരാറുകാർക്ക് അവരുടെ രജിസ്ട്രേഷൻ കാർഡ് ഹാജരാക്കാത്തപക്ഷം യാതൊരു കാരണവശാലും ദർഘാസ് രേഖകൾ കൊടുക്കുന്നതല്ല. ദർഘാസ് രേഖകൾ കരാറുകാർ അന്യോന്യം കൈമാറുവാൻ പാടുള്ളതല്ല. ടി വകുപ്പിൽ നിലവിലുള്ള മറ്റു നിബന്ധനകൾ ബാധകമാണ്.

(2)

No. A1-3886/83. 1984 മാർച്ച് 27.

ആലുവ പബ്ലിക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവൃത്തികൾക്ക് ഈ വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും (എ, ബി, സി) 18-4-1984 കൃത്യം നാലുമണിവരെ മുദ്രവെച്ച ദർഘാസുകൾ സ്വീകരിക്കുന്നതും അന്നേ ദിവസം കൃത്യം നാലര മണിക്ക് ബന്ധപ്പെട്ട കരാറുകാരുടെയോ അവരുടെ പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറന്നു പരിശോധിക്കുന്നതുമാണ്.

ദർഘാസ് നമ്പർ—144/83-84.

പ്രവൃത്തിയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും—പറവൂർ മുനിസിപ്പാലിറ്റി 13-ാം വാർഡിൽ വാണിയക്കാട് പ്രദേശത്ത് പൈപ്പുലൈനുകൾ സ്ഥാപിക്കുക—രൂപ 23,100

നിരതദ്രവ്യം—രൂപ 500

ഫാറത്തിന്റെ വില വില്പന നികുതിയുൾപ്പെടെ—11 രൂപ

പ്രവൃത്തി തീർക്കേണ്ട കാലാവധി—1½ മാസം

ദർഘാസ് രേഖകളും വിശദ വിവരങ്ങളും ആലുവ പബ്ലിക് ഹെൽത്ത് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും 16-4-1984 മുതൽ നിശ്ചിത വില നൽകി വാങ്ങാവുന്നതാണ്. ടെണ്ടർ സ്വീകരിക്കുന്നതിന് നിശ്ചയിച്ചിട്ടുള്ള അവസാന ദിവസം ഉച്ചയ്ക്ക് ഒരു മണിക്ക് വില്പന അവസാനിപ്പിക്കുന്നതാണ്. അംഗീകൃത കരാറുകാർക്ക് അവരുടെ രജിസ്ട്രേഷൻ കാർഡ് ഹാജരാക്കാത്തപക്ഷം യാതൊരു കാരണവശാലും ദർഘാസ് രേഖകൾ കൊടുക്കുന്നതല്ല. ദർഘാസ് രേഖകൾ കരാറുകാർ അന്യോന്യം കൈമാറുവാൻ പാടുള്ളതല്ല. ടി വകുപ്പിൽ നിലവിലുള്ള മറ്റ് നിബന്ധനകൾ ബാധകമാണ്.

പബ്ലിക് ഹെൽത്ത് ഡിവിഷൻ, ആലുവ.

എം. വീരാൻ പിള്ള,
എക്സിക്യൂട്ടീവ് എഞ്ചിനീയർ,
(ബഹു. കേരള ഗവർണ്ണർക്കുവേണ്ടി.)

---

ടെണ്ടർ പരസ്യം

നമ്പർ-എ7/1100/80. 1984 മാർച്ച് 8.

കേരള ഗവർണ്ണർക്കുവേണ്ടി തൃശ്ശൂർ പബ്ലിക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് അദ്ദേഹത്തിന്റെ ആഫീസിൽ 24-4-1984-ന് വൈകുന്നേരം കൃത്യം നാലുമണിവരെ 'സി' ക്ലാസും അതിനുമുകളിലുള്ള അംഗീകൃത കരാറുകാരിൽ നിന്നും മുദ്രവെച്ച ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു. ടെണ്ടറുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് ടെണ്ടറുകൾ നൽകിയിട്ടുള്ള കരാറുകാരുടെയോ അല്ലെങ്കിൽ അവർ അധികാരപ്പെടുത്തിയിട്ടുള്ളവരുടെയോ സാന്നിദ്ധ്യത്തിൽ എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തിയ മറ്റ് ഉദ്യോഗസ്ഥനോ തുറക്കുന്നതാണ്.

ടെണ്ടർ നമ്പർ—78/എ.എ./പി. എച്ച്. ഡി./83-84.

പ്രവർത്തിയുടെ വിവരം—തൃശ്ശൂർ ശുദ്ധജല വിതരണ പദ്ധതി 1984-85 ലേക്ക് കുമ്മായം (ലയിം) വാങ്ങുന്നതിന് ഉദ്ദേശം (300 ടൺ)

നിരതദ്രവ്യം—അടങ്കൽ തുകയുടെ 1%

ടെണ്ടർ ഫാറത്തിന്റെ വില—52 രൂപ 75 പൈസ

പണികൾ തീർക്കുന്ന സമയം—1 കൊല്ലം (31-3-1985 വരെ)

ടെണ്ടർ ഫാറങ്ങളും മറ്റ് വിശദവിവരങ്ങളും തൃശ്ശൂർ പബ്ലിക് ഹെൽത്ത് ഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും 9-4-1984 മുതൽ 24-4-1984-ന് ഒരു മണിവരെ എല്ലാ ആഫീസ് ദിവസങ്ങളിലും ആഫീസ് സമയത്ത് ടെണ്ടർ ഫാറത്തിന്റെ വില അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെണ്ടർ ഫാറത്തിന്റെ വില മടക്കി കൊടുക്കുന്നതല്ല. അംഗീകൃത കരാറുകാർക്ക് അവരുടെ രജിസ്ട്രേഷൻ കാർഡുകൾ കാണിച്ചാൽ മാത്രമേ ടെണ്ടർ ഫാറങ്ങൾ ആഫീസിൽ നിന്നും കിട്ടുകയുള്ളു. ടെണ്ടർ ഫാറങ്ങൾ കരാറുകാർ അന്യോന്യം കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെണ്ടറുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത ടെണ്ടറുകൾ തിരസ്കരിക്കുന്നതായിരിക്കും. പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലുള്ള മറ്റു നിബന്ധനകൾ ഈ ടെണ്ടറുകൾക്കും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസ്,
പബ്ലിക് ഹെൽത്ത് ഡിവിഷൻ,
തൃശ്ശൂർ.

(ഒപ്പ്)
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

## TENDER NOTICE

No. D3-2059/84. 15*th March* 1984.

Competitive tenders in sealed covers superscribing the name of works are invited for and on behalf of Governor of the Kerala by the undersigned from reputed firms for the following works upto 4 p. m. on 18-4-1984. Tenders will be opened at 4.30 p. m. on the same day.

| *Sl. No.* | *Name of work* | *E. M. D.* Rs. |
|---|---|---|
| | Tender No.—72/83-84. | |
| 1. | Supply and erection of submersible pump sets suitable for 50 mm. internal dia. bore wells in Cannanore District | 800 |
| | Tender No. 73/83-84. | |
| 2. | Supply and erection of submersible pump sets suitable for 150 mm. internal dia. bore wells in Kozhikode District. | 800 |
| | Tender No. 74/83-84. | |
| 3. | Supply and erection of submersible pump sets suitable for 150 mm. internal dia. bore wells in Wynad District. | 800 |
| | Tender No. 75/83-84. | |
| 4. | Supply and erection of submersible pump sets suitable for 150 mm. internal dia. bore well in Malappuram District. | 800 |
| | Tender No. 76/83-84. | |
| 5. | Supply and erection of submersible pump sets suitable for 150 mm. internal dia. bore wells in Palghat District. | 800 |

Cost of tender form Rs. 15.90

Time of completion.—One month.

The tender forms and other particulars can be had from the office of the undersigned on all working days during office hours from 2-4-1984 and upto 1 p.m. on 18-4-1984 on application in writing and on payment of the value of documents (not refundable) either in cash or by money order. All other conditions are as usual in P.H.E.D. Tender documents are not transferable.

Office of the
Superintending Engineer,
Public Health North Circle,
Calicut-9.

K. ASOKAN,
*Superintending Engineer.*

## TENDER EXTENSION NOTICES

(1)

No. D6-9977/83. 16*th March* 1984.

The date of receipt of the tender No. 58/83-84. Calicut Water Supply Scheme—Supply of spare parts for pump sets is extended up to 4 p.m. on 18-4-1984. The tenders will be opened at 4.30 p.m. on the same day. The tender documents will be issued upto 1 p.m. on 18-4-1984. Other conditions remain unaltered.

(2)

No. D5. 9977/83. 13*th March* 1984.

The date of receipt of the tender No. 57/83-84 Supply and erection of pump set and accessories for comprehensive Water Supply Scheme to Parappanangadi, Tirurangadi and Vallikkunnu Panchayats is extended upto 4 p. m. on 18-4-1984. The tender will be opened at 4.30 p. m. on the same day. The tender documents will be issued up to 1 p.m. on 18-4-1984. Other conditions remain unaltered.

Office of the
Superintending Engineer,
P. H. North Circle,
Calicut-9.

(Sd.)
*Superintending Engineer*
(For and on behalf of the Governor of Kerala)

## ദർഘാസ് പരസ്യം

No. A5-1016/84. 1984 മാർച്ച് 19.

താഴെ പറയുന്ന സാധനങ്ങൾ സപ്ലൈ ചെയ്യുന്നതിന് കേരള ഗവർണ്ണർക്കുവേണ്ടി കൊല്ലം പൊതുജനാരോഗ്യ എക്സിക്യൂട്ടീവ് എഞ്ചിനീയർ മത്സര സ്വഭാവമുള്ള മുദ്രവച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

| ദർഘാസ് നമ്പർ | സപ്ലൈ ചെയ്യേണ്ട സാധനങ്ങളുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം | ദർഘാസുകൾ സ്വീകരിക്കുന്ന അവസാന ദിവസവും സമയവും | ദർഘാസുകൾ വിൽക്കുന്ന അവസാന ദിവസവും സമയവും | ദർഘാസുകൾ തുറക്കുന്ന ദിവസവും സമയവും |
|---|---|---|---|---|---|
| 92/83-84 | എച്ച്. ഡി. പി. ഇ. പൈപ്പിനുള്ള സ്പെഷ്യൽസ് സപ്ലൈ ചെയ്യുക—രൂപ 1,00,000 | ഉദ്ധരിക്കുന്ന നിരക്കിന്റെ ഒരു ശതമാനം | 16-4-1984 വൈകുന്നേരം 3 മണിവരെ | 16-4-1984 ഉച്ചയ്ക്ക് 12 മണിവരെ | 16-4-1984 വൈകുന്നേരം 3.30-ന് |
| 93,83-84 | പി. വി. സി. പൈപ്പിനുള്ള സ്പെഷ്യൽസ് സപ്ലൈ ചെയ്യുക—രൂപ 1 00,000 | " | " | " | " |
| 94/83-83 | ജി.ഐ. പൈപ്പിനുള്ള സ്പെഷ്യൽസ് സപ്ലൈ ചെയ്യുക—രൂപ 1,00,000 | " | 17-4-1984 വൈകുന്നേരം 3 മണിവരെ | 17-4-1984 ഉച്ചയ്ക്ക് 12 മണിവരെ | 17-4-1984 വൈകുന്നേരം 3.30-ന് |

ദർഘാസിന്റെ വില—26 രൂപ 40 പൈസ

ഡ്യൂപ്ലിക്കേറ്റ് ദർഘാസിന്റെ വില—4 രൂപ 25 പൈസ

സപ്ലൈ ചെയ്തു തീർക്കേണ്ട കാലാവധി—3 മാസം

ദർഘാസുകൾ വാങ്ങുന്നയാൾ യാതൊരു കാരണവശാലും അവ കൈമാറ്റം ചെയ്യാൻ പാടില്ലാത്തതാകുന്നു. ആഫീസ് സമയങ്ങളിൽ കൊല്ലം പൊതുജനാരോഗ്യ ഡിവിഷൻ ആഫീസിൽ നിന്നും കൂടുതൽ വിവരങ്ങൾ അറിയാവുന്നതാണ്.

പൊതുജനാരോഗ്യ ഡിവിഷൻ,
കൊല്ലം.

ജി. സതീശ്,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 10th April 1984|21st Chaithra 1906 (Saka) [No. 15

## PART III

# Public Works Department

### ദർഘാസ് പരസ്യം

നമ്പർ ഡി ക്യൂ. (2) 22313/80. 1984 ഫെബ്രുവരി 10.

ദക്ഷിണ മേഖല സൂപ്രണ്ടിംഗ് എഞ്ചിനീയർ (ബി. ആൻഡ് ആർ.) കേരള ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തികൾക്ക് പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും മത്സര ദർഘാസുകൾ പ്രവർത്തിയുടെ പേര് ആലേഖനം ചെയ്തിട്ടുള്ള മുദ്ര വച്ച കവറുകളിൽ 17-4-1984 വൈകുന്നേരം 4 മണിവരെ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസിന്റെ കാലാവധി അത് സ്വീകരിക്കുന്ന അവസാന തീയതി മുതൽ 4 മാസംവരെയായിരിക്കും.

| ക്രമ നമ്പർ | ദർഘാസ് നമ്പരും പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | 94/എസ്. ഇ. എസ്. സി/83-84: എം. സി. റോഡിലെ 65/0 മൈലിലെ പന്തളം പാലത്തിന്റെ പുനർനിർമ്മാണം ബാക്കി ജോലികൾ— രൂപ 40,40,203 | 40,450 |
| 2 | 95/എസ്. ഇ. എസ്. സി/83-84 പമ്പയാറിന് കുറുകെ ചെറുകോൽ പുഴയിൽ ഒരു പാലം നിർമ്മിക്കൽ ബാക്കിജോലികൾ—രൂപ 25,53,951 | 25,550 |
| 3 | 96/എസ്. ഇ. എസ്. സി. 83-84. നാട്ടുചികിൽസാ വകുപ്പ്: ആയുർവ്വേദ കോളേജിൽ ആൺകുട്ടികൾക്കു വേണ്ടി ഹോസ്റ്റൽ നിർമ്മിക്കുന്നതിന് (പൂജപ്പുര ഗവേഷണ സ്ഥാപന വളപ്പിൽ— രൂപ 22,42,669 | 22,450 |

ദർഘാസ് പ്രമാണത്തിന്റെ വില —ക്രമനമ്പർ 1, 2 എന്നിവയ്ക്ക് ഓരോന്നിനും രൂപ 250+വി. നി. ക്രമനമ്പർ 3-ന് രൂപ 150+ വി. നി.

പ്രവർത്തി ചെയ്തു തീർക്കേണ്ട കാലാവധി— ക്രമനമ്പർ 1-നും 2-നും 24 മാസം ക്രമനമ്പർ 3-ന് 30 മാസം.

കരാറുകാരുടെ തരം തിരിവ്—'എ'

പ്രവർത്തി ചെയ്യിപ്പിക്കുന്ന ഡിവിഷന്റെ പേര്— ക്രമനമ്പർ 1-നും 2-നും മെഡിക്കൽ കോളേജ് ഡിവിഷൻ, കോട്ടയം, ക്രമനമ്പർ 3-ന് ബിൽഡിംഗ്സ് ഡിവിഷൻ, തിരുവനന്തപുരം.

മുകളിൽ കൊടുത്തിരിക്കുന്ന കാലാവധിക്കുള്ളിൽ പ്രവർത്തി ചെയ്ത് തീർക്കേണ്ടതും അത് സെലക്ഷൻ നോട്ടീസിന്റെ തീയതി മുതൽ കണക്കാക്കുന്നതുമായിരിക്കും. ദർഘാസ് പ്രമാണങ്ങളും മറ്റു വിശദവിവരങ്ങളും ഈ ആഫീസിൽ നിന്നും എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്തും ദർഘാസ് ദിവസം ഉച്ചയ്ക്ക് 1 മണിവരെയും ബന്ധപ്പെട്ട എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസിൽ നിന്നും തലേദിവസം 4 മണിവരെയും ദർഘാസ് പ്രമാണത്തിന്റെ വില രൊക്കം പണമായോ മണിയോർഡർ ആയോ അയച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണത്തിനുവേണ്ടി അടയ്ക്കുന്ന തുക യാതൊരു കാരണവശാലും മടക്കി ലഭിക്കുന്നതല്ല. ഓരോ പ്രവർത്തിയുടേയും ദർഘാസുകൾ സ്വീകരിക്കുന്ന അവസാന ദിവസം വൈകുന്നേരം 4.30-ന് കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

മറ്റ് വ്യവസ്ഥകളെല്ലാം കേരളാ പൊതുമരാമത്തു വകുപ്പിൽ ഇപ്പോൾ നിലവിലുള്ളതുപോലെയായിരിക്കും. ദർഘാസ് പ്രമാണങ്ങൾ പൊതുമരാമത്തു വകുപ്പിലെ അംഗീകൃത കരാറുകാർക്കുമാത്രം ലഭിക്കുന്നതും അവ കൈമാറ്റം ചെയ്യാൻ പാടില്ലാത്തതുമാകുന്നു. നിരതദ്രവ്യം പണമായി സ്വീകരിക്കുന്നതല്ല. നിരതദ്രവ്യത്തിനുവേണ്ടിയുള്ള ബാങ്ക് ഡ്രാഫ്റ്റുകൾ സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ പേരിലുള്ളതും പ്രവൃത്തിയുടെ പേര് രേഖപ്പെടുത്തിയതും ആവശ്യമായ സ്റ്റാമ്പ് പതിച്ച് ഒപ്പിട്ടതുമായിരിക്കണം.

സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ ആഫീസ്,
ദക്ഷിണ മേഖല
(കെട്ടിടങ്ങളും റോഡുകളും),
തിരുവനന്തപുരം.

(ഒപ്പ്)
സൂപ്രണ്ടിംഗ് എഞ്ചിനീയർ.

ലേല പരസ്യം

No. D1/157-84. 1984 മാർച്ച് 29.

എം. സി. റോഡിൽ 32/000-ാമത്തെ കിലോ മീററർ മുതൽ 43/200 വരെയുള്ള റോഡിന് ഇരുവശത്തും സർക്കാർ ഭൂമിയിൽ നിൽക്കുന്ന താഴെ കാണിച്ചിരി ക്കുന്ന മരങ്ങളിൽ നിന്നും 1984 ഏപ്രിൽ മുതൽ 1985 മാർച്ച് മാസം വരെയുള്ള കാലയളവിൽ ആദായമെടു ക്കുന്നതിനുള്ള അവകാശം 1984 ഏപ്രിൽമാസം 17-ാം തീയതി രാവിലെ 11 മണിക്ക് പുളിമാത്ത് വില്ലേജാ ഫീസിന്റെ പരിസരത്തുവച്ച് പരസ്യമായി നാഷണൽ ഹൈവേ ഇൻവെസ്റ്റിഗേഷൻ അസിസ്റ്റന്റ് എക്സി ക്യൂട്ടീവ് എഞ്ചിനീയർ തിരുവനന്തപുരം അല്ലെങ്കിൽ അദ്ദേഹം അധികാരപ്പെടുന്ന ആളോ ലേലം ചെയ്തു കൊടുക്കുന്നതാണ്. ലേലത്തിൽ പങ്കെടുക്കാൻ താൽ പര്യമുള്ളവർ ലേലസമയത്തിന് അരമണിക്കൂർ മുമ്പേ 300 രൂപ നിരതദ്രവ്യം കെട്ടി വയ്ക്കേണ്ടതും ലേലം പിടിയ്ക്കാത്തപക്ഷം ആ തുക അപ്പോൾതന്നെ തിരികെ കൊടുക്കുന്നതും, ലേലം പിടിക്കുന്ന ആൾ മുഴുവൻ തുകയും 4 ശതമാനം വിൽപ്പനനികുതി സഹിതം അടച്ച് രസീത് വാങ്ങേണ്ടതുമാണ്. ഏതെങ്കിലും കാരണവശാൽ ലേലം മാററിവയ്ക്കാൻ ടി ആഫീസർക്ക് അധികാരമുള്ളതുമാകുന്നു.

ലേലവസ്തുക്കൾ

| | | |
|---|---|---|
| തെങ്ങ് | 32 എണ്ണം | |
| മാവ് | 12 | ,, |
| പ്ലാവ് | 4 | ,, |
| പുളി | 7 | ,, |
| കശുമാവ് | 4 | ,, |
| കമുക് | 23 | ,, |

N.H.I. സബ് ഡിവിഷൻ, കേശവദാസപുരം, തിരുവനന്തപുരം.

(ഒപ്പ്) അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

സംക്ഷിപ്ത ദർഘാസ് പരസ്യം

നമ്പർ എ4-2674/83. 1984 മാർച്ച് 26.

കേരള ഗവർണ്ണർക്കു വേണ്ടി കൊല്ലം നാഷണൽ ഹൈവേ വിഭാഗം എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവൃത്തിക്ക് നിശ്ചിത യോഗ്യതയുള്ള എ, ബി, സി എന്നീ ക്ലാസുകളിലുള്ള അംഗീകൃത കരാറു കാരിൽ നിന്നും പ്രത്യേക കവറുകളിൽ മുദ്രവച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. പ്രവർത്തിയുടെ നേരെ കാണിച്ചിട്ടുള്ള തീയതികളിൽ വൈകുന്നേരം കൃത്യം 4 മണിവരെ ദർഘാസുകൾ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30-ന് താഴെ ഒപ്പിട്ടിരി ക്കുന്ന ആളോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗ സ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസു കൾ തുറക്കുന്നതാണ്. പ്രവർത്തി സംബന്ധിച്ച വിശദ വിവരങ്ങൾ താഴെ കൊടുക്കുന്നു.

ദർഘാസ് നമ്പർ—എൻ.എച്ച്.ക്യു. 75/83-34.

പ്രവർത്തിയുടെ പേരും ഉദ്ദേശത്തുകൽ തുകയും— നാഷണൽഹൈവേ 47-കാലാകാലങ്ങളിൽ ഉള്ള പുനരുദ്ധാരണ പണി 1983-84 കി. മീ. 465/500 മുതൽ 466/0 വരെ 20 മി. മീ. ഘന ത്തിൽ ചിപ്പിംഗ് കർപ്പററ് ഇടൽ—(പുനർ ദർ ഘാസ് പരസ്യം) രൂപ 70,705

നിരതദ്രവ്യം—രൂപ 1,450

ദർഘാസ്ഫോറത്തിന്റെ വില—രൂപ 25+വി. നി.

ദർഘാസ് സ്വീകരിക്കുന്ന അവസാന തീയതി— 17-4-1984

പ്രവർത്തി തീർക്കേണ്ട കാലാവധി—2 മാസം.

ദർഘാസ് പ്രമാണങ്ങളും മററു വിവരങ്ങളും കൊല്ലം നാഷണൽഹൈവേ എക്സിക്യൂട്ടീവ് എൻജിനീയറുടെ ഓഫീസിൽ നിന്നും ദർഘാസുകൾ സ്വീകരിക്കുന്ന അവസാനതീയതിക്കു അഞ്ചുദിവസംമുമ്പു മുതൽ ദർഘാ സുകൾ സ്വീകരിക്കുന്ന അവസാന തീയതിയുടെ തലേന്ന ദിവസം ഉച്ചക്ക് 1 മണിവരെ ദർഘാസ് പ്രമാണ ത്തിന്റെവില രൊക്കമായി അടച്ച് രേഖാമൂലം അപേക്ഷി ച്ചാൽ (വില തിരികെ കൊടുക്കുന്നതല്ല). ലഭിക്കുന്ന താണ്. ദർഘാസ് പ്രമാണങ്ങൾ പൊതുമരാമത്തുവകു പ്പിലെ അംഗീകൃത കരാറുകാർക്ക്മാത്രം ലഭിക്കുന്നതും അവ കൈമാററം ചെയ്യുവാൻ പാടില്ലാത്തതുമാകുന്നു. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ദർ ഘാസുകളും നിരസിക്കപ്പെടുന്നതായിരിക്കും. കേരളാ പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബ ന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധക മായിരിക്കുന്നതാണ്.

നാഷണൽഹൈവേ കാര്യാലയം, കൊല്ലം-1.

എസ്. കുററാലംപിള്ള, എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

പുനർ ദർഘാസ് പരസ്യം

നമ്പർ ഡി.ബി. 531/80. 1984 മാർച്ച് 17.

കേരള പൊതുമരാമത്തു വകുപ്പിൽ രജിസ്ററർ ചെയ്ത കരാറുകാരിൽ നിന്നും താഴെ പറയുന്ന ജോലിക്ക് കേരളാ ഗവർണ്ണർക്കുവേണ്ടി ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ കവറിലടച്ച് മുദ്ര വച്ച് പുറത്ത് ജോലിയുടെ പേരെഴുതി 1984 ഏപ്രിൽ മാസം 25-ാം തിയതി പകൽ 4 മണിക്കു മുൻപായി നൽകേണ്ടതാണ്. ദർഘാസുകൾ അന്നേ ദിവസം 4.30-ന് തുറന്നു പരിശോധിക്കുന്നതാണ്.

ജോലിയുടെ പേരും അടങ്കൽ തുകയും—കെ. ഐ. പി. കൊട്ടാരക്കര കെ. ഐ. പി. കോളനിയിലെ സ്ററാഫ്കാറിനു വേണ്ടി ഒരു ഷെഡ് നിർമ്മിക്കുക—രൂപ 21,000

നിരതദ്രവ്യം—രൂപ 450

ദർഘാസ് ഫാറത്തിന്റെ വില—രൂപ 15+വി. നി.

ജോലി തീർക്കേണ്ട കാലാവധി—4 മാസം

ദർഘാസുകളും മററു വിവരങ്ങളും അടിയിൽ ഒപ്പിട്ടിരിക്കുന്ന ആളിന്റെ ആഫീസിൽ നിന്നും 25-4-1984 പകൽ 1 മണിവരെ അപേക്ഷിച്ചാൽ വിലക്ക് (വില തിരികെ ലഭിക്കുന്നതല്ല) ലഭിക്കുന്നതാണ്. ദർഘാസ് രേഖകൾ കൈമാററം ചെയ്യാൻ പാടുള്ളതല്ല.

കെ. ഐ. പി. ആർ. ബി. സബ്ഡിവിഷൻ നമ്പർ 7, അടൂർ.

ആർ. ശിവൻകുട്ടി, അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എൻജിനീയർ.

---

ദർഘാസ് പരസ്യം

നമ്പർ ഡി2/2567/81. 1984 മാർച്ച് 17.

കേരള ഗവർണ്ണർക്കുവേണ്ടി മാവേലിക്കര പമ്പാജല സേചനപദ്ധതി ഡിവിഷൻ III-ലെ എക്സിക്യൂട്ടീവ് എൻജിനീയർ താഴെ പറയുന്ന പ്രവർത്തികൾക്ക് പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കരാറുകാരിൽ നിന്നും മത്സര സ്വഭാവമുള്ള ദർഘാസുകൾ പ്രവർ ത്തിയുടെ പേര് ആലേഖനം ചെയ്ത് മുദ്ര വെച്ചിട്ടു ള്ളതായ കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസു കൾ 1984 ഏപ്രിൽ മാസം 25-ാം തിയതി വൈകുന്നേരം നാലുമണിവരെ സ്വീകരിക്കുന്നതും അന്നേ ദിവസം

വൈകുന്നേരം 4.30-ന് എക്സിക്യൂട്ടീവ് എൻജിനീയറോ അദ്ദേഹം ചുമതലപ്പെടുത്തുന്ന മററു ഉദ്യോഗസ്ഥനോ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | 1983-84 സാമ്പത്തിക വർഷത്തിൽ മാവേലിക്കര പി.ഐ.പി. ഡിവിഷനിലേക്ക് ആവശ്യമുള്ള സിമൻറ്, കമ്പി, ടാർ മുതലായ സാധനങ്ങൾ കൊണ്ടുവരുന്ന ജോലികൾ—രൂപ 1,95,000 | 3,900 |
| 2 | പി.ഐ.പി. ഇടതുകര കനാൽ പത്തിയൂർ നീർപാലത്തിനു സമീപം വാച്ചുമാനുവേണ്ടി ക്വാർട്ടേഴ്സും ടെലഫോൺ ബൂത്തും പണിയുക—രൂപ 78,000 | 1,600 |
| 3 | പി.ഐ.പി. ഇടതുകര കനാൽ ചെയിനേജ് 31990 മീററിലെ കനാൽ പാലത്തിനു അപ്രോച്ച് റോഡ് നിർമ്മിക്കൽ—രൂപ 1,77,000 | 3,600 |

ദർഘാസ് ഫാറത്തിന്റെ വില—ക്രമനമ്പർ 1, 3 ഇവയ്ക്കോരോന്നിനും രൂപ 50 + എസ്. ററി. ക്രമനമ്പർ 2-ന് രൂപ 25+എസ്. ററി.

പ്രവർത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 1-ന് 31-3-1985 വരെ ക്രമനമ്പർ 2-ന് 6 മാസം, ക്രമനമ്പർ 3-ന് 4 മാസം

ദർഘാസ് ഫോറങ്ങളും മററു വിശദവിവരങ്ങളും പമ്പാജലസേചന പദ്ധതി ഡിവിഷൻ III-യിലെ എക്സിക്യൂട്ടീവ് എൻജിനീയരുടെ ആഫീസിൽ നിന്നും ദർഘാസ് തീയതിക്ക് രണ്ടാഴ്ച മുമ്പ് മുതൽ എല്ലാ പ്രവർത്തി ദിവസങ്ങളിലും ദർഘാസ് ദിവസം ഉച്ചക്ക് ഒരു മണിവരെയും ദർഘാസ് ഫോറത്തിന്റെ വില രൊക്കം പണമായോ മണി ആർഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

ദർഘാസ് ഫാറങ്ങൾ കരാറുകാരൻ കൈമാററാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനു ശേഷം യാതൊരു കാരണവശാലും ദർഘാസുകൾ സ്വീകരിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത ദർഘാസുകൾ നിരസിക്കപ്പെടാവുന്നതാണ്.

കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകൾ സംബന്ധിച്ചുള്ള മററെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

പമ്പാജലസേചന പദ്ധതി,
ഡിവിഷൻ നമ്പർ III,
മാവേലിക്കര.

പി. സി. തോമസ്,
എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

## ദർഘാസ് പരസ്യം

നമ്പർ ഡി. ബി. 608/83. 1984 മാർച്ച് 14.

താഴെ പറയുന്ന വേലകൾക്ക് സംസ്ഥാന ഗവർണ്ണർക്കുവേണ്ടി പൊതുമരാമത്ത് വകുപ്പ് എക്സിക്യൂട്ടീവ് എഞ്ചിനീയർ പൊതുമരാമത്തു വകുപ്പിലെ പട്ടികയിൽ പറയുന്ന വിഭാഗത്തിൽപ്പെട്ട ഇലക്ട്രിക്കൽ അംഗീകൃത കരാറുകാരിൽനിന്നും വേലകൾക്ക് 24-4-1984-ാം തീയതിക്കകം വേലയുടെ പേർ വിവരം രേഖപ്പെടുത്തിയ പ്രത്യേകം പ്രത്യേകം മുദ്രവച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | ചാരുംമൂട് കെ.ഐ.പി. ആർ.ബി. ഡിവിഷൻ നമ്പർ 7-ലെ ക്വാർട്ടേഴ്സ് വൈദ്യുതീകരിക്കുക—രൂപ 35,514 | 750 |
| 2 | ആലപ്പുഴ ഫയർ സ്റ്റേഷൻ പുനർ വൈദ്യുതീകരിക്കുക—രൂപ 10,723 | 250 |
| 3 | കടക്കരപ്പള്ളി ഡിസ്പെൻസറി വൈദ്യുതീകരിക്കുക—രൂപ 6,533 | 150 |

ദർഘാസ് പത്രികയുടെ വില—ക്രമനമ്പർ 1-ന് രൂപ 15+വി.നി., ക്രമനമ്പർ 2,3 ഇവയ്ക്കോരോന്നിനും രൂപ 10 + വി.നി.

കരാറുകാരന്റെ വിഭാഗം—ക്രമനമ്പർ 1 ബി വിഭാഗം ക്രമനമ്പർ 2-നും, 3-നും സിയും അതിനുമുകളിലും

പണി തീരേണ്ട കാലാവധി—30 ദിവസം

നിർദ്ദിഷ്ട ജോലികൾ നിശ്ചിത സമയപരിധിക്കുള്ളിൽ ചെയ്തുതീർക്കേണ്ടതാണ്. ദർഘാസ് പ്രമാണങ്ങൾ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയത്തിൽനിന്നും ദർഘാസ് ദിവസം 13 മണിവരെയും അതിനുമുൻപുള്ള പ്രവർത്തി ദിവസങ്ങളിലും ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണങ്ങൾ ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷകൾ എഴുതി സമർപ്പിക്കേണ്ടതും നിശ്ചിത വില വിൽപന നികുതിയടക്കം അടച്ച് (വില മടക്കിക്കൊടുക്കുന്നതല്ല) വാങ്ങേണ്ടതുമാണ്. ദർഘാസുകൾ നിശ്ചിത ദിവസം 16 മണിവരെ സ്വീകരിക്കുന്നതും അന്നേ ദിവസം എക്സിക്യൂട്ടീവ് എൻജിനീയറോ, അധികാരപ്പെടുത്തിയ ആളോ 16.30 മണിക്ക് ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതുമാണ്. ദർഘാസുകൾ സ്ഥിരപ്പെടുത്തുന്നതിനുള്ള സമയപരിധി 4 മാസം ആയിരിക്കുന്നതുമാണ്.

വകുപ്പിൽ നിലവിലുള്ള എല്ലാ വ്യവസ്ഥകളും ഈ ദർഘാസിന് ബാധകമാണ്. ദർഘാസ് പ്രമാണങ്ങൾ അംഗീകൃത കരാറുകാർക്ക് മാത്രം നൽകുന്നതും കൈമാററം ചെയ്യുവാൻ പാടില്ലാത്തതുമാകുന്നു. നിരതദ്രവ്യം ആലപ്പുഴ പൊതുമരാമത്തു വകുപ്പ് എക്സിക്യൂട്ടീവ് എൻജിനീയറുടെ പേരിലടച്ച് ഓരോ ദർഘാസിനോടൊപ്പം സമർപ്പിക്കേണ്ടതാണ്. പ്രവർത്തിയെപ്പററിയുള്ള കൂടുതൽ വിവരങ്ങൾ ആലപ്പുഴ ഇലക്ട്രിക്കൽ വിംഗ് അസിസ്ററൻറ് എക്സിക്യൂട്ടീവ് എൻജിനീയറുടെ കാര്യാലയത്തിൽ നിന്നും പ്രവർത്തി സമയങ്ങളിൽ ലഭിക്കുന്നതാണ്.

എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ കാര്യാലയം,
റോഡുകളും കെട്ടിടങ്ങളും
വിഭാഗം,
ആലപ്പുഴ.

ജേക്കബ് കെ. മാത്യു,
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

---

## ദർഘാസ് പരസ്യം

നമ്പർ പി.എം. ഡബ്ളിയു. 6346/80/ഡി4.

1984 മാർച്ച് 14.

കേരള ഗവർണ്ണർക്കുവേണ്ടി ചെങ്ങന്നൂർ പമ്പാ ജലസേചന പദ്ധതി സൂപ്രണ്ടിംഗ് എഞ്ചിനീയർ താഴെ പറയുന്ന വേലകൾക്ക് പൊതുമരാമത്ത് വകുപ്പിൽ എ, ബി ക്ലാസ്സുകളിൽ അംഗീകരിച്ചിട്ടുള്ള കരാറുകാരിൽ നിന്നും 1984 ഏപ്രിൽ മാസം 27-ാം തീയതി പകൽ 4 മണി വരെ മത്സരാടിസ്ഥാനത്തിലുള്ള ദർഘാസുകൾ പ്രവർത്തി

യുടെ പേരെഴുതി മുദ്രവെച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. ഈ ദർഘാസുകൾ അന്നേ ദിവസം വൈകുന്നേരം 4.30-ന് തന്നെ തൽപരരായ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ സൂപ്രണ്ടിംഗ് എഞ്ചിനീയറോ അദ്ദേഹം ചുമതലപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ജോലിയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | പമ്പാ ഇറിഗേഷൻ പ്രോജക്ടിൽ ഇടതുകര കനാലിന്റെ തഴക്കര പടിഞ്ഞാറെ ശാഖയിൽപ്പെട്ട 3970 മീ. മുതൽ 5404 മീ. വരെ കനാലുനിർമ്മാണവും അതോടുചേർന്ന പണികളും നടത്തുക (പുനർ ദർഘാസ്) — രൂപ 3,61,517 | 7,250 |
| 2 | ടി ടി കണ്ടിയൂർ ശാഖയിൽ നിന്നുള്ള രണ്ടാം നമ്പർ ഉപശാഖയുടെ 1130 മീ. മുതൽ 2100 മീ. വരെയുള്ള 5-ാം ഭാഗത്തിന്റെ കനാലുനിർമ്മാണവും അതോടുചേർന്നുള്ള പണികളും നടത്തുക—രൂപ 5,34,300 | 10,000 |
| 3 | ടി ടി ചേപ്പാട് ശാഖയിലുള്ള 25-ാം നമ്പരായ പള്ളിപ്പാട് ഉപശാഖയുടെ 1000 മീ. മുതൽ 1500 മീ. വരെയുള്ള കനാൽ പണികളും അതോടുചേർന്നുള്ള പണികളും നടത്തുക—രൂപ 5,73,000 | 10,000 |
| 4 | ടി ടി ടി ടി 1500 മീ. മുതൽ 2000 മീ. വരെയുള്ള കനാൽ പണികളും അതോടു ചേർന്നുള്ള പണികളും നടത്തുക — രൂപ 4,11,000 | 8,250 |
| 5 | ടി ടി ഇടതുകര കനാൽ 40091 മീ. മുതൽ 40292 മീ. വരെയുള്ള കനാലിന്റെ കോൺക്രീറ്റു ലൈനിംഗും റബിൾ പാക്കിംഗും നടത്തുക (പുനർ പരസ്യം)—രൂപ 2,21,036 | 4,450 |
| 6 | പമ്പാ ഇറിഗേഷൻ പ്രോജക്ട് വലതുകരകനാൽ കവിയൂർ ബ്രാഞ്ചു കനാലിന്റെ 5232 മീ. മുതൽ 5710 മീ. വരെയുള്ള പണികൾ—രൂപ 6,03,000 | 10,000 |
| 7 | ടി ടി കവിയൂർ ബ്രാഞ്ചു കനാലിന്റെ 5710 മീ. മുതൽ 6120 മീ. വരെയുള്ള പണികൾ — രൂപ 5,48,000 | 10,000 |
| 8 | പമ്പാ ജലസേചന പദ്ധതി ഇടതുകര കനാലിന്റെ ചേപ്പാട് ബ്രാഞ്ചു കനാലിലുള്ള പള്ളിപ്പാട് ഉപശാഖയിലെ 500 മീ. മുതൽ 1000 മീ. വരെ കനാലുനിർമ്മാണവും അതോടു ചേർന്നുള്ള പണികളും—രൂപ 4,66,000 | 9,350 |
| 9 | ടി ടി പെരിങ്ങാല പടിഞ്ഞാറെ ശാഖയിൽനിന്നുകുള്ള 1-ാമത്തെ ഉപശാഖയിൽ 500 മീ. മുതൽ 1446 മീ. വരെയുള്ള കനാലുനിർമ്മാണവും അതോടുചേർന്ന പണികളും—രൂപ 4,42,000 | 8,850 |

ദർഘാസ് പ്രമാണത്തിന്റെ വില—ഓരോന്നിനും രൂപ 50 + വി. നി.

പ്രവർത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 5-ന് 4 മാസം, മറ്റുള്ളവയ്ക്ക് 6 മാസം.

ദർഘാസ് പ്രമാണങ്ങളും മറ്റു വിശദവിവരങ്ങളും പി. ഐ. പി. സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ ആഫീസിൽ നിന്നോ ടി വേലകളുടെ ബന്ധപ്പെട്ട എക്സിക്യൂട്ടീവ് എൻജിനീയറുടെ ആഫീസിൽ നിന്നോ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ദർഘാസ് ദിവസം പകൽ ഒരു മണി (1 പി. എം.) വരെയും തരുന്ന അപേക്ഷ സഹിതം നിശ്ചിത വിൽപന നികുതിയോടുകൂടി വില യടച്ചാൽ ലഭിക്കുന്നതാണ്. വില യാതൊരു കാരണവശാലും തിരിച്ചുകൊടുക്കുന്നതല്ല. നിരതദ്രവ്യം പി. ഐ. പി സൂപ്രണ്ടിംഗ് എൻജിനീയറുടെ പേരിൽ അടച്ചു പ്രവൃത്തിയുടെ പേര് വ്യക്തമായി എഴുതിയ ദർഘാസുകളോടൊപ്പം സമർപ്പിക്കേണ്ടതാകുന്നു. നിരതദ്രവ്യം പണമായോ ചെക്കുമുഖേനയോ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല. ദർഘാസ് പ്രമാണങ്ങൾ അംഗീകൃത കരാറുകാർക്കുമാത്രം നൽകുന്നതും യാതൊരു കാരണവശാലും കൈമാറ്റം ചെയ്യാൻ പാടില്ലാത്തുമാകുന്നു. കേരളാ പൊതുമരാമത്തിലെ ദർഘാസുകളെ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഈ ദർഘാസിനും ബാധകമാണ്.

| | |
|---|---|
| പമ്പാ ഇറിഗേഷൻ പ്രോജക്ട് സർക്കിൾ, ചെങ്ങന്നൂർ. | (ഒപ്പ്) സൂപ്രണ്ടിംഗ് എഞ്ചിനീയർ. |

---

ദർഘാസ് പരസ്യം

നമ്പർ DB-759/83. 1984 മാർച്ച് 15.

കേരള ഗവർണ്ണർക്കു വേണ്ടി ചെങ്ങന്നൂർ പമ്പാ ജലസേചന പദ്ധതി ആറാം സബ് ഡിവിഷൻ അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന വേലകൾക്ക് പൊതുമരാമത്ത് വകുപ്പിലെ എ, ബി, എന്നീ വിഭാഗത്തിൽപ്പെട്ടതും പമ്പാ ഇറിഗേഷൻ പ്രോജക്റ്റു ഡിവിഷൻ നമ്പർ 2 ലെ സി. ഡി. എന്നീ വിഭാഗത്തിൽപ്പെട്ട അംഗീകൃത കരാറുകാരിൽ നിന്നും സ്വന്തം പേരും വേലയുടെ പേരും ആലേഖനം ചെയ്ത മുദ്രവെച്ച കവറുകളിൽ ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. മുദ്രവെച്ച ദർഘാസുകൾ 17-4-1984 വൈകിട്ട് 4 മണിവരെ ആഫീസിലുള്ള ദർഘാസു പെട്ടിയിൽ നിക്ഷേപിക്കാവുന്നതും ദർഘാസുകൾ അന്നേ ദിവസം വൈകിട്ട് 4.30-ന് ഹാജരുള്ള കരാറുകാരുടെയോ അവരുടെ അംഗീകൃത പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതുമാണ്.

വേലയുടെ പേരും അടങ്കൽ തുകയും—പമ്പാ ജലസേചന പദ്ധതി—ഇടതു കര കനാൽ—വെൺമണി ബ്രാഞ്ചു കനാലിന്റെ പുനരുദ്ധാരണ പണികൾ (പുനർ ദർഘാസ്)—രൂപ 18,793

നിരതദ്രവ്യം—രൂപ 380

ദർഘാസ് പ്രമാണത്തിന്റെ വില— രൂപ 10+വി. നി.

വേല തീർക്കേണ്ട കാലാവധി—2 മാസം

ദർഘാസ് പ്രമാണങ്ങളും മറ്റു വിവരങ്ങളും അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ ആഫീസിൽ നിന്നും നിശ്ചിത ദർഘാസ് തീയതിക്ക് രണ്ടാഴ്ച മുൻപ് മുതലുള്ള പ്രവർത്തി സമയങ്ങളിലും 17-4-1984-ന് ഉച്ചയ്ക്ക് ഒരു മണി വരെയും ദർഘാസ് പ്രമാണത്തിന്റെ വില അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. (വില അടച്ചത് മടക്കിക്കൊടുക്കുന്നതല്ല). ദർഘാസ് പ്രമാണങ്ങൾ രജിസ്റ്റർ ചെയ്ത കരാറുകാർക്കു മാത്രം കൊടുക്കുന്നതും ആയവ കൈമാറ്റം ചെയ്യുവാൻ പാടില്ലാത്തതുമാകുന്നു.

കേരള പൊതുമരാമത്തു വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

| | |
|---|---|
| അസി. എക്സിക്യൂട്ടീവ് എഞ്ചിനീയറാഫീസ്, പി. ഐ. പി. സബ്ഡിവിഷൻ 6, ചെങ്ങന്നൂർ. | സി. സെബാസ്റ്റ്യൻ, അസി. എക്സിക്യൂട്ടീവ് എൻജിനീയർ. |

## ടെണ്ടറുകൾ ക്ഷണിച്ചുകൊണ്ടുള്ള നോട്ടീസ്

No. D2, 167/84. 1984 മാർച്ച് 26.

ചെങ്ങന്നൂർ ചെറുകിട ജലസേചന വിഭാഗം അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ കേരള ഗവർണ്ണർക്കുവേണ്ടി താഴെ പറയുന്ന പ്രവർത്തികൾ അംഗീകൃതരും അർഹരുമായ കരാറുകാരിൽ നിന്നും 16-4-1984-ാം തീയതി പകൽ 4 മണിക്കകം കിട്ടത്തക്കവിധത്തിൽ മുദ്ര വച്ച ഇനം തിരക്ക് ടെണ്ടറുകൾ ക്ഷണിച്ചുകൊള്ളുന്നു. ടെണ്ടറുകൾ അന്നേ ദിവസം പകൽ 4.30-ന് തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും ടെണ്ടർതിട്ടപ്പടിചിലവും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | ക്ലാസ്സ് II. കൊന്നനാട്ടു പഞ്ചായത്തിൽ പെരുമ്പട്ടി പുതുക്കുടി റോഡിൽ ഉള്ളാമല തോട്ടിലുള്ള കലുങ്കിന്റെ താഴെയുള്ള ചിറ സംരക്ഷിക്കുക—രൂപ 19,432 | 400 |
| 2 | പ്രത്യേക പണികൾ പുറമററം പഞ്ചായത്തിൽ പെരുമന തോട്ടിലുള്ള നടപ്പാലം ഇളക്കി കലുങ്കു പണിയുക—രൂപ 10,537 | 250 |

ടെണ്ടർ ഫാറത്തിന്റെ വില—10+S. T.

കാലാവധി—2 മാസം.

ടെണ്ടർ ഫാറങ്ങളും വ്യവസ്ഥകളും ഈ ഓഫീസിൽ നിന്നും എല്ലാ പ്രവൃത്തി ദിവസവും പകൽ 10 മണി മുതൽ 5 മണിവരെയും 16-4-1984-ാം തീയതി പകൽ 1 മണി വരെയും ലഭിക്കുന്നതാണ്. ടെണ്ടർ ഫാറത്തിന്റെ വില മണിഓഡറായോ നേരിട്ടോ വാങ്ങാവുന്നതാണ്. എന്നാൽ ടി വില യാതൊരു കാരണവശാലും മടക്കികൊടുക്കുന്നതല്ല. കേരള പൊതുമരാമത്ത് വകുപ്പിലെ എല്ലാ ടെൻഡർ വ്യവസ്ഥകളും ഇതിനും ബാധകമാണ്. ടെൻഡർ ഫാറങ്ങൾ ഒരു കാരണവശാലും മറ്റൊരാളിലേക്ക് മാററി കൊടുക്കുന്നതല്ല.

അസി. എക്സിക്യൂട്ടീവ് എൻജിനീയർ,
ചെറുകിട ജലസേചനവിഭാഗം
സബ്ഡിവിഷൻ,
ചെങ്ങന്നൂർ.

മാത്യു ഏബ്രഹാം,
അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ.

## ദർഘാസ് പരസ്യം

നമ്പർ എ2, 28/84. 1984 മാർച്ച് 24.

കേരള ഗവർണ്ണർക്കു വേണ്ടി കോട്ടയം പൊതുമരാമത്തു ജില്ലാ സ്റേറാർ അസി. എക്സിക്യൂട്ടീവ് എൻജിനീയർ താഴെ പറയുന്ന പ്രവൃത്തിക്ക് കേരള പൊതുമരാമത്ത് വകുപ്പിൽ എ, ബി എന്നീ ക്ലാസ്സുകളിൽ രജിസ്റ്റർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും 1984 ഏപ്രിൽ 17-ാം തീയതി പകൽ നാലു മണിവരെ മത്സര സ്വഭാവമുള്ള ദർഘാസുകൾ പ്രവൃത്തിയുടെ പേരു വിവരം രേഖപ്പെടുത്തിയ മുദ്ര വച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം 4-30 നു അസിസ്റ്റന്റു എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

പ്രവർത്തിയുടെ പേരും അടങ്കൽ തുകയും—കോട്ടയം പൊതുമരാമത്തു വകുപ്പ് ജില്ലാസ്റേറാറിലേക്ക് 1984-85 വർഷത്തേക്കു വേണ്ട സിമന്റും കമ്പിയും മററും എത്തിച്ചു കൊടുക്കൽ രൂപ 4,85,000

നിരതദ്രവ്യം—രൂപ 9,700

ദർഘാസ് പ്രമാണത്തിന്റെ വില—രൂപ 50+ വി. നി.

പ്രവർത്തി പൂർത്തിയാക്കേണ്ട കാലാവധി—1985 മാർച്ച് 31-ാം തീയതി വരെയോ അല്ലെങ്കിൽ 1985-86ലേക്കുള്ള കരാർ ഒപ്പു വക്കുന്നതുവരെയോ ഇതിൽ ഏതാണ് താമസിച്ചു വരുന്നത് ആ തീയതി വരെ.

ദർഘാസ് പ്രമാണങ്ങളും മററു വിശദ വിവരങ്ങളും താഴെ ഒപ്പുവെച്ച ഉദ്യോഗസ്ഥന്റെ കാര്യാലയത്തിൽ 1984 ഏപ്രിൽ 17-ാം തീയതി ഉച്ചയ്ക്ക് ഒരു മണി വരെ ലഭിക്കുന്നതാണ്. ദർഘാസു പ്രമാണത്തിന്റെ വില രൊക്കമായോ മണിഓർഡർ ആയോ അടച്ചു രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് പ്രമാണത്തിനുവേണ്ടി അടയ്ക്കുന്ന തുക യാതൊരു കാരണവശാലും തിരിയെ ലഭിക്കുന്നതല്ല.

കേരളാ പൊതുമരാമത്ത് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

പൊതുമരാമത്ത് വകുപ്പ്
ജില്ലാസ്റേറാർ അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയറുടെ കാര്യാലയം
കോട്ടയം.

റ്റി. കെ. ജോൺ,
അസിസ്റ്റന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ.

## ദർഘാസ് പരസ്യം നമ്പർ 26AEE/83-84

No. DB. 36/77. 1984 മാർച്ച് 24.

താഴെ പറയുന്ന വേലകൾക്ക് സംസ്ഥാന ഗവർണ്ണർക്കു വേണ്ടി വൈക്കം പൊതുമരാമത്ത് വകുപ്പ് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ പൊതുമരാമത്ത് വകുപ്പിലെ താഴെപറയുന്ന വിഭാഗത്തിൽപ്പെട്ട അംഗീകൃത കരാറുകാരിൽ നിന്നും ഓരോവേലകൾക്കും താഴെ വിവരിച്ചിരിച്ചിരിക്കുന്ന സമയപരിധിക്കകം വേലയുടെ വിവരം രേഖപ്പെടുത്തിയ പ്രത്യേകം പ്രത്യേകം മുദ്രവച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | കുലശേഖരമംഗലം സർക്കാർ ഹൈസ്കൂളിന്റെ താൽക്കാലിക കെട്ടിടം 1984-85 ലേയ്ക്ക് കെട്ടി മേയുന്നതിന്—രൂപ 15,002 | 350 |
| 2 | കാട്ടാമ്പാക്ക് അപ്പർ പ്രൈമറി സ്കൂളിന്റെ 1984-85 ലേക്കുള്ള വാർഷിക അററകുററ പണികൾ നടത്തുന്നതിന്—രൂപ 6,008 | 150 |
| 3 | കടുത്തുരുത്തി ഹൈസ്കൂളിന്റെ 1984-85ലേക്കുള്ള വാർഷിക അററകുററ പണികൾ നടത്തുന്നതിന്—രൂപ 7,285 | 150 |
| 4 | കുലശേഖരപുരം സർക്കാർ പ്രൈമറി സ്കൂളിന്റെ 1984-85 ലേക്കുള്ള വാർഷിക അററകുററപണികൾ നടത്തുന്നതിന്—രൂപ 5,724 | 150 |
| 5 | വൈക്കം സർക്കാർ ഹൈസ്കൂളിന്റെ (പെൺകുട്ടികൾക്കു മാത്രം) 1984-85 ലേയ്ക്കുള്ള വാർഷിക അററകുററ പണികൾ നടത്തുന്നതിന്—രൂപ 7,000 | 150 |

